കലാസാഗറിന്റെ

# തിരമാല

(മലയാളം)

## നിർമ്മാണം പൂർത്തിയാകാറായി

മലയാള ചലച്ചിത്ര ലോകത്തിൽ പുരോഗമനാത്മകമായ ഒരു പരിവർത്തനം സൃഷ്ടിക്കുന്ന ഏററവും നവീനമായ രീതി—കലാസാഗറിന്റെ മികച്ച കലാസൃഷ്ടി

താരങ്ങൾ_

കുമാരിതങ്കം

സത്യൻ

മിസ് ചാന്ദ്നി

എം. എൽ രാജം

ബേബി പ്രഭ

ബേബി വത്സല

etc.




തോമസ് ബർളി

പി. ഭാസ്ക്കരൻ

ശശികുമാർ

മുത്തയ്യ

അടൂർ ഭാസി

T·N ഗോപിനാഥൻ നായർ B·A

K.J. തോമസ് B· A· M· L· A.

etc

ബർസാത്, ആവാരാ, എന്നീ ചിത്രങ്ങളിലെ പാട്ടുകൾ റിക്കാർഡ് ചെയ്ത അഖിലഭാരത പ്രശസ്തനായ മിനൂകാത്രക്കിനാൽ ബോംബയിലെ ഫേമസ് സിനി ലാബറട്ടറിയിൽ റിക്കാർഡു ചെയ്യപ്പെട്ട മധുര ഗാനങ്ങൾ

പിന്നണിസംഗീതം_ലക്ഷ്മിശങ്കർ, ശാന്താപുതുവാൾ B.Sc. മാലതി, കോഴിക്കോട് അബ്ദുൽഖാദർ etc.

മ്യൂസിക് ഡയറക്ഷൻ: വിമൽകുമാർ

കഥ & സംഭാഷണം: T. N. ഗോപിനാഥൻ നായർ B A.

ഗാനരചന:_പി. ഭാസ്ക്കരൻ

ഡയറക്ഷൻ: പി. ആർ. എസ്. പിള്ള

സ്റ്റുഡിയോ:_ മെരിലാൻഡ്.

*For Travancore-Cochin & Malabar:-*

**CENTRAL PICTURES, Kottayam, Ernakulam.**

*For Other Particulars:* KALASAGAR FILMS LTD, JAGATHI, TRIVANDRUM.

ENCEE.

# മിസ്സിസ്സ് മാമി ഐസനോവർ

## ഒരുത്തമ ഗൃഹനായികയായ അമേരിക്കയിലെ മുഖ്യവനിത

പ്രസന്നമായ മുഖകമലം, ഒരു ബാലികയുടേതുപോലെ വശ്യമായ ഇളംപുഞ്ചിരി, തിളങ്ങുന്ന നയനങ്ങൾ—അമേരിക്കയിലെ മുഖ്യവനിതയായ മിസ്സസ് മാമി ഐസനോവറുടെ മായാത്ത മുദ്രകളാണിവ. അമേരിക്കൻപ്രസിഡണ്ടു തെരഞ്ഞെടുപ്പിൽ ഭർത്താവുമൊന്നിച്ചു നാടുതോറും ചുററി സഞ്ചരിച്ചമാമി ഐസനോവറെയാണു ഭർത്താവിനെക്കാൾ ജനങ്ങൾ കൂടുതലായി സ്വാഗതംചെയ്തതെന്നു പറയുന്നതിലോ' അഥവാ, ഭർത്താവിനു് അമേരിക്കൻ പ്രസിഡണ്ടുപദം നേടിക്കൊടുത്തതു് അവരാണെന്നു പറയുന്നതിലോ ഒട്ടുംതന്നെ അതിശയോക്തിയില്ല.

1915-ൽ മാമിയുടെ 18-ാമത്തെ വയസ്സിലാണു് ഐസനോവറെ ആദ്യം കാണുന്നതു്. അന്നു് ഐസനോവർ ഒരു രണ്ടാം ലഫ്ററനൻറു് ആയിരുന്നു. പ്രഥമദൃഷ്ടിയിൽ തന്നെ പ്രേമബദ്ധനായ ി.ഐസനോവർ പിറേറദിവസം ഒരു സന്ദർശനാനുവാദത്തിനു വേണ്ടി മാമിയെ 15 പ്രാവശ്യം ഫോണിൽ വിളിച്ചു. പക്ഷെ, അനേകം പ്രേമാർത്ഥികളുണ്ടായിരുന്ന മാമിയുമായി നേരിട്ടു സംഭാഷണം നടത്തുന്നതിനു ഐസനോവറിനു് ഒരു മാസം കാത്തിരിക്കേണ്ടതായി വന്നു. എട്ടു മാസം കഴിഞ്ഞു അവർ വിവാഹിതരായി.



ഒരുത്തമ പത്നിയും ഒരുത്തമ മാതാവുമായിത്തീരുക— ഇതായിരുന്നു മാമിയുടെ ജീവിതാഭിലാഷം. അവരുടെ ഏകപുത്രനായ മേജർ ജോൺ ഇന്നു കൊറിയായിൽ സമരം ചെയ്യുകയാണു്. ജോണിൻെറ മൂന്നു കുട്ടികളെ പരിചരിക്കുകയാണു് മാമിയ്ക്കു് ഇപ്പോൾ ജീവിതാനന്ദം നൽകുന്ന ജോലി. മാമി ഐസനോവർ നൂറു ശതമാനവും ഒരുഗൃഹനായികയാണു്. വീട്ടുകാര്യങ്ങൾ നോക്കുന്നതിൽ അവർ സംതൃപ്തി നേടുന്നു. ഐസനോവർ ഭവനത്തിലെ എല്ലാററിലും മാമിയുടെ സ്വഭാവ പ്രവണതകളുടെ സ്പർശനം കാണാൻ കഴിയുന്നു. ഒരു യുവലഫ്ററനൻറിൻെറ പത്നി എന്ന പദവി മുതൽ യൂറോപ്പിലെ സഖ്യകക്ഷി സർവ്വസൈന്യാധിപൻെറസഹധർമ്മിണീപദം വരെ എല്ലാ രംഗങ്ങളിലും ഒരുത്തമ ഗൃഹനായികയുടെ കഴിവുകൾ മാമി ഭംഗിയായി പ്രദർശിപ്പിച്ചിട്ടുണ്ടു്. "അദ്ദേഹം വൻകാര്യങ്ങളിലേർപ്പെടും, ഞാൻ ചെറിയ കാര്യങ്ങൾ ചെയ്യാൻ ശ്രമിക്കും." മാമി പറയാറുള്ളതാണിതു്. ഈ ചെറിയ കാര്യങ്ങളിലുള്ള വൈദഗ്ദ്ധ്യം പ്രദർശിപ്പിക്കാനുള്ള അവരുടെ അടുത്ത രംഗം അമേരിക്കൻ പ്രസിഡണ്ടിൻെറ ഔദ്യോഗിക വസതിയായ വൈററ്ഹൌസാണു്. മാമിയുടെ ലാളിത്യവും ആകർഷകത്വവും അവിടെയും അവർക്കു വിജയം സുനിശ്ചിതമാക്കുന്നുണ്ടു്.

## വിഷയവിവരം



**മുഖചിത്രം**

**ബർണാർഡ് ഷായുടെ ഹൃദയം കവർന്ന മോഹിനി**

**മിസ്സിസ് സ്റ്റെല്ല പാട്രിക്ക്**



പുസ്തകനിരൂപണം

# അറിയേണ്ടും കാര്യങ്ങൾ

(ഗ്രന്ഥകർത്താ:—കാളത്തു് പാവുണ്ണി ഔസേപ്പ് വൈദ്യൻ; പ്രസാധകന്മാർ:—കാളൻ, നെല്ലായി പി. ഒ.; വില 2 രൂ.)

ആയുർവേദസംബന്ധമായ വമ്പിച്ച വിജ്ഞാനസമ്പത്തു് ഇന്നും സംസ്കൃതമാകുന്ന ഇരുമ്പുമറയ്ക്കുള്ളിൽ നിഗ്രഹനം ചെയ്യപ്പെട്ടിരിക്കയാണ്. ആയുർവ്വേദം ഒരു "പൊട്ടവിദ്യ"യാണെന്നു് വിവരമുള്ളവരുള്ളവർപോലും ആക്ഷേപിക്കത്തക്കവണ്ണം തദ്വിഷയകമായ അജ്ഞത വർദ്ധിച്ചിരിക്കുന്നു. അതിനു് ഒരു പരിഹാരമാർഗ്ഗമേയുള്ളൂ. ആയുർവ്വേദത്തിലുള്ള വിലയേറിയ അറിവ് മലയാളത്തിൽ പ്രചരിപ്പിക്കുകയെന്നുള്ളതാണതു്. ആ കർത്തവ്യമാണ് 'അറിയേണ്ടുംകാര്യങ്ങൾ' നിർവ്വഹിച്ചിരിക്കുന്നതു്. 500 പേജുള്ള ഈ പുസ്തകത്തിനു് രണ്ടു രൂപാ മാത്രമേ വിലയുള്ളൂ. ആയുർവേദത്തിലുള്ള തത്വങ്ങൾക്കു പുറമേ, ദീർഘകാലത്തെ ചികിത്സാപരിചയത്തിൽനിന്നു് സംലബ്ധമായ അനുഭവജ്ഞാനം ഈ ഗ്രന്ഥത്തെ അസാധാരണമായരീതിയിൽ ആകർഷകമാക്കിത്തീർക്കുന്നു. ആയുർവേദചികിത്സയെ 127 ഭാഗങ്ങളാക്കി വിഭജിച്ച് വായനക്കാർക്ക് പ്രയോജനകരമായ രീതിയിൽ ഓരോ രോഗപ്രശ്നത്തെയും വിശകലനം ചെയ്ത് ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നു. ശ്രീ. കാളത്തു പാവുണ്ണി ഔസേപ്പ് വൈദ്യൻ ഈ ഗ്രന്ഥംവഴിയായി നിർവഹിച്ചിട്ടുള്ള സേവനം തികച്ചും അഭിനന്ദനീയമാണ്.



# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ

പുസ്തകം 3. | ഡിസംബർ 1952 | ലക്കം 10


# ബർണാർഡ് ഷായുടെ പ്രണയം

**ഷായ്ക്ക് 55 വയസ്സും, സ്റ്റെല്ലായ്ക്ക് 47 വയസ്സും ഉള്ളപ്പോൾ തുടങ്ങിയ പ്രണയം. കവികൾ പ്രണയിച്ചാൽ എങ്ങനെയിരിക്കുമെന്നറിയണമെങ്കിൽ ഈ ലേഖനം വായിക്കുക.**

പ്രണയം കഥകളുടെ ജീവനാണ്; ജീവിതത്തിന്റെ പരമരസവും. വിശ്വപ്രസിദ്ധരായ ചില നേതാക്കൾ പ്രണയത്തിൽ കുടുങ്ങാറുണ്ട്; പ്രണയ കഥകളിൽക്കൂടി ചിലർ വിശ്വപ്രസിദ്ധരാവുകയും ചെയ്യുന്നു. സോളമൻ രാജാവിനെ എത്യോപ്യാ രാജ്ഞിയായ ശേബ പ്രണയിച്ചു. അവൾ അവളുടെ കാമുകനെത്തേടി യിസ്രായേലിന്റെ തലസ്ഥാനംവരെ ചെന്നു. ലോകത്തിലേക്കും ബുദ്ധിമാനായ സോളമൻ അവളുടെ രാഗത്തിൽ വിലയിച്ചു. ചരിത്രത്തിൽ പ്രഖ്യാതമായ ഒരു പ്രണയ കഥയാണത്. ക്ലീയോപ്പാറ്ട്രയുടെ പ്രേമം, ഒതല്ലോയിലെ ഡെസ്ഡിമോണയുടെ പ്രേമം, ഗ്രീക്കു പുരാണത്തിലെ ഡൈഡോയുടെ പ്രേമം, സുഭദ്രയുടെ പ്രേമം, ശകുന്തളയുടെ ഗാന്ധർവ്വവിവാഹം, ദമയന്തിയുടെ കഥ, മുതലായ പഴയ കഥകൾ ഇന്നും സജീവങ്ങളാണ്. പുതിയ കഥകളും കുറവല്ല. മിസ്സിസ് സിംപ്സനുവേണ്ടി എ



ഡ്വേർഡ് എട്ടാമൻ ലോകത്തിലെ ഏററവും വലിയ രാജസിംഹാസനം വലിച്ചെറിഞ്ഞു. അലിഖാൻ രാജകുമാരൻ സുപ്രസിദ്ധ സിനിമാതാരമായ റീതാ ഹെയ്‌വത്തിനെ വിവാഹം ചെയ്തു. അവൾ ഒരുകുട്ടിയുണ്ടായ ശേഷം അവനെ ഉപേക്ഷിച്ചു. അങ്ങനെ പല യഥാർത്ഥ സംഭവങ്ങളും ഇക്കാലത്തും നടന്നുകൊണ്ടിരിക്കുന്നു. കവികൾ പ്രണയ കഥകൾ ചമയ്ക്കാറുണ്ട്. കവികൾ ചിലപ്പോൾ പ്രണയിക്കുകയും ചെയ്യും. അതിലൊരു പ്രത്യേകതയുണ്ട്. ഒരു രസമുണ്ട്. വിശ്വസാഹിത്യകാരനായ ബർണാർഡ് ഷാ അത്തരത്തിലുള്ള ഒരു പ്രേമത്തിൽ അകപ്പെട്ടു. അസാധാരണമായ ആ കഥയുടെ ചുരുക്കം ഇവിടെ പറയാം.

**സ്റ്റെല്ലയുടെ ചിത്രമാണ് അരുണയുടെ ഈ ലക്കത്തിലെ മുഖചിത്രം.**

## ബീയാട്രീസ് സ്റ്റെല്ലാ

ബീയാട്രീസ് സ്റ്റെല്ലാ 1865-ൽ ജനിച്ചു. അവളുടെ പിതാവിന്റെ പേരു ജോൺ ടാനർ എന്നാണ്. ഒരു ഇററാലിയൻ വിപ്ളവകാരിയുടെ മകളായ മാറിയയാണ് അമ്മ. സ്റ്റെല്ലായുടെ കുടുംബത്തിലുള്ളവരെല്ലാം ഓരോ പ്രണയത്തിൽ കുടുങ്ങിയിട്ടുള്ളവരാണ്. അതിൽ അവൾക്ക് കുറെയെല്ലാം അഭിമാനമുണ്ടായിരുന്നു. അവളുടെ ഒരു ചാർച്ചക്കാരിയെ കുറെ ചട്ടമ്പികൾ തട്ടിക്കൊണ്ടുപോയി. അതും ഒരു പ്രണയ കഥയല്ലേ? അവളുടെ അമ്മയുടെ അനുജത്തി സ്കൂളിൽനിന്നു ഒരു യുവാവിന്റെകൂടെ ഒളിച്ചോടിപ്പോയി. അമ്മയുടെ മറെറാരു അനുജത്തി ഒരു കലാകാരന്റെകൂടെ കടന്നുകളഞ്ഞു.

18-ാമത്തെ വയസ്സിൽ സ്റ്റെല്ലയും ഒരു പ്രണയ ചരിത്രം ആരംഭിച്ചു. അവൾ പാട്രിക് കാംബെൽ എന്നൊരു ചെറുപ്പക്കാരന്റെകൂടെ ഒളിച്ചോടിപ്പോയി. സ്റ്റെല്ലയ്ക്കും പാട്രിക്കിനും രണ്ടു കുട്ടികളുണ്ടായി. അവർക്കു ജീവിക്കുവാൻ വേണ്ടി പ്രണയം മാത്രമേയുണ്ടായിരുന്നുള്ളു. എന്നു പറഞ്ഞാൽ പണമില്ലായിരുന്നുവെന്നർത്ഥം. പാട്രിക്കിനു ഒരു തുച്ഛമായ ശമ്പളം കിട്ടുന്നുണ്ടായിരുന്നു. അതു് പട്ടിണിയുടെ വക്കത്തു നരകിച്ചു് കഴിഞ്ഞുകൂട്ടുവാനുള്ള ആദായം മാത്രമായിരുന്നു. പാട്രിക്കു ആരോഗ്യാർത്ഥം ആസ്ത്രേലിയയിലേക്കു പോയി. അവിടെനിന്നു അദ്ദേഹം സൗത്താഫ്രിക്കയിലേക്കു പോകയും അവിടെവെച്ചു ബോവർ യുദ്ധത്തിൽ കൊല്ലപ്പെടുകയും ചെയ്തു. സ്റ്റെല്ലയുടെ ആദ്യത്തെ പ്രണയജീവിതാദ്ധ്യായമായിരുന്നു അതു്.

സ്വഭർത്താവിനെ മരണം ആക്രമിക്കുന്നതിനു മുമ്പുതന്നെ സ്റ്റെല്ലാ നാടകാഭിനയം ആരംഭിച്ചു. ചുരുങ്ങിയ കാലത്തിനുള്ളിൽ സ്റ്റെല്ലയുടെ അഭിനയ സാമർത്ഥ്യത്തെപ്പററിയുള്ള പ്രശസ്തി ബ്രിട്ടനിലൊട്ടാകെ വ്യാപിച്ചു. ജേംസ് അഗാഥെ എന്ന കലാനിരൂപകൻ സ്റ്റെല്ലയുടെ അഭിനയ സാമർത്ഥ്യത്തെ മുക്തകണ്ഠം അഭിനന്ദിച്ചു. അദ്ദേഹം കണ്ടിട്ടുള്ള ഏററവും വലിയ ആറു നടികളിൽ ഒരാളായിരുന്നു സ്റ്റെല്ലാ എന്നാണ് അദ്ദേഹം അഭിപ്രായപ്പെടുന്നതു്. അറുപതാമത്തെ വയസ്സിൽ പോലും "വനവാപിയെപ്പോലെ ശ്യാമളമനോഹരമായ അവളുടെ കണ്ണുകളും, സ്വർണ്ണനിർത്ധരിയിൽനിന്നു് നിർഗ്ഗമിക്കുന്ന നാദത്തിനു തുല്യമായ അവളുടെ ശബ്ദവും" കൊണ്ടു് അവൾ ലോകത്തിന്റെ ഹൃദയത്തെ അപഹരിച്ചുകൊണ്ടിരുന്നു.

1896-ൽ അതായതു് സ്റ്റെല്ലയ്ക്കു 31 വയസ്സായപ്പോൾ ബർണാർഡ്ഷാ സ്റ്റെല്ലയെ ഹൃദയമഴിഞ്ഞു അഭിനന്ദിച്ചു. അവളുടെ അജയ്യമായ ശരീരകാന്തിയേയും, കള്ളക്കടാക്ഷത്തെയും അദ്ദേഹം പ്രശംസിച്ചു. കാലിന്റെ തള്ളവിരൽകൊണ്ടു് ഒരു നൂൽ സൂചിക്കുഴയിൽകൂടി കോർക്കുവാൻ തക്കവണ്ണമുള്ള അവയവസ്വാധീനം അവൾക്കുണ്ടെന്നു അദ്ദേഹം അഭിപ്രായപ്പെ








ട്ടം. നിരൂപണത്തിന്റെ ഈ കാലഘട്ടം കഴിഞ്ഞ് 16 വർഷത്തിനു ശേഷം അവർ—ഷായും സ്റ്റെല്ലയും—കണ്ടുമുട്ടി.

"ഈ മണൽക്കാട്ടിലീ—
മൂടൽ മഞ്ഞിൽ
നാമെന്തിനന്യോന്യം
കണ്ടുമുട്ടി."

എന്ന് അവരുടെ ഹൃദയങ്ങൾ പലപ്പോഴും പാടിയിട്ടുണ്ടാവാം. അവർ തമ്മിൽ കാണുന്ന അവസരത്തിൽ ഷാക്കു് 55 വയസ്സും സ്റ്റെല്ലാക്കു് 47 വയസ്സും പ്രായമുണ്ടായിരുന്നു. അന്ന് അദ്ദേഹം തന്റെ പിഗ്‌മാലിയൻ എന്ന പുതിയ നാടകം അവളെ വായിച്ചു കേൾപ്പിച്ചു. പ്രേമനിർഭരമായ ഒരു ഹൃദയത്തോടു കൂടിയാണ് അവൾ അന്ന് യാത്രപറഞ്ഞു പിരിഞ്ഞതു്.

ആ കൂടിക്കാഴ്ചയിൽ ജനിച്ച പ്രണയം 28 വർഷം നീണ്ടുനിന്നു. ആ പ്രേമത്തിന്റെ പ്രവൎത്തനം മിക്കവാറും കത്തുകളിൽക്കൂടി മാത്രമായിരുന്നു എന്നുള്ളതാണ് അതിന്റെ അസാധാരണത്വം.

എഴുത്തുകുത്തുകളിൽ കൂടി പ്രേമം വർദ്ധമാനമായിക്കൊണ്ടിരുന്നപ്പോൾ ബർണാർഡ്ഷായുടെ ഭാര്യ ജീവിച്ചിരിപ്പുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ദാമ്പത്യജീവിതം സന്തോഷ സമ്പൂർണ്ണവുമായിരുന്നു. സ്റ്റെല്ലയുടെ ആദ്യത്തെ ഭർത്താവു മരിച്ചശേഷം, അവർ രണ്ടാമതൊരാളെ വിവാഹം കഴിക്കയും ചെയ്തു. എങ്കിലും ഷായും സ്റ്റെല്ലയും പ്രേമബദ്ധരായിരുന്നു. അവർ അന്യോന്യം അയച്ച അനേകം കത്തുകൾ പരമരഹസ്യമായി സൂക്ഷിക്കയും ചെയ്തിരുന്നു. ബർണാർഡ്ഷായുടെ വാർദ്ധക്യകാലത്തു് അദ്ദേഹത്തിന് ഉന്മേഷകരമായ ചുവന്ന രക്തം ഉണ്ടാകുവാൻ വേണ്ടി കുറെ മാംസം അദ്ദേഹത്തെ തീററിക്കണമെന്ന് ഒരിക്കൽ ആരോ അഭിപ്രായപ്പെട്ടു. (ഷാ ഒരു സസ്യഭുക്കായിരുന്നു.) അപ്പോൾ സ്റ്റെല്ലാ ഇടയ്ക്കു കയറി ഇങ്ങനെ പറഞ്ഞു. "ദൈവത്തെപ്രതി അങ്ങനെ ചെയ്യരുതേ. അല്ലാതെ തന്നെ വേണ്ടത്ര വഷളത്വം അയാൾക്കുണ്ട്. നിങ്ങൾ ഇനിയും അയാൾക്ക് മാംസം കൊടുക്കുകയാണെങ്കിൽ ലണ്ടനിലെ ഒരു പെണ്ണും സുരക്ഷിതയായിരിക്കയില്ല."

സ്റ്റെല്ലാ 1940-ൽ മരിച്ചു. ബർണാർഡ്ഷായുമായി നടത്തിയ പ്രണയക്കത്തുകൾ പ്രസിദ്ധം ചെയ്യണമെന്ന് സ്റ്റെല്ലയുടെ മരണപത്രികയിൽ വ്യവസ്ഥചെയ്തിട്ടുണ്ട്. പക്ഷേ, ഷായുടെ മരണപത്രിക കഴിഞ്ഞ വർഷം പ്രസിദ്ധീകൃതമാകുന്നതുവരെ അതിനുള്ള അനുവാദം ലഭിച്ചില്ല. അതു് പ്രസിദ്ധപ്പെടുത്തുന്നതിൽനിന്നു ലഭിക്കുന്ന ആദായം സ്റ്റെല്ലയുടെ പൗത്രികളുടെ വിദ്യാഭ്യാസത്തിനുവേണ്ടി ചെലവഴിക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചിരിക്കുന്നു. സ്റ്റെല്ലയുടെ മകൾ മിസ്സിസ് ബീച്ച് ഈ കത്തുകൾ പ്രസിദ്ധീകരിക്കുന്നതിനു് ആദ്യം വൈമനസ്യം പ്രദർശിപ്പിച്ചു. "എന്റെ ജീവിതകാലം കഴിഞ്ഞിട്ട് അതു പ്രസിദ്ധം ചെയ്താൽ മതി"യെന്ന് മിസ്സിസ് ബീച്ച് ആവശ്യപ്പെട്ടുവെങ്കിലും, ഒടുവിൽ തന്റെ അമ്മയുടെയും ഷായുടെയും മുൻനിശ്ചയം നടപ്പിൽവരുത്തുവാൻ സമ്മതിച്ചു. ഷായുടെയും സ്റ്റെല്ലയുടെയും പ്രണയക്കത്തുകൾ—അവരുടെ ഹൃദയവികാരങ്ങളുടെ മായാത്ത രേഖകൾ—അങ്ങനെ പുസ്തകരൂപത്തിൽ ലോകത്തിന്റെ ശ്രദ്ധാകേന്ദ്രമായി തീർന്നിരിക്കയാണ്. കവിയല്ലാത്തവൻ പ്രണയിച്ചാൽ ഇത്ര രസസമുജ്ജ്വലമായ കത്തുകൾ എഴുതാൻ സാദ്ധ്യമല്ലല്ലോ.



## അരുണയുടെ വാർഷികോപഹാരം

വാർഷികോപഹാരങ്ങളുടെ കൂട്ടത്തിൽ അരുണ വാർഷികപ്പതിപ്പിന് ഒരു പ്രത്യേകതയുണ്ട്. ഇതു് ഓരോ ഗൃഹത്തിനും അലങ്കാരമായിരിക്കും. കുടുംബജീവിതം ആഹ്ലാദകരമാക്കുന്നതിനു് ഇതു മാർഗ്ഗദർശിയായിരിക്കും. രസകരമായ ചെറുകഥകൾ, ഹൃദയഹാരിയായ ചിത്രങ്ങൾ, സ്ത്രീകൾക്കു പ്രത്യേകം താൽപ്പര്യമുള്ള ലേഖനങ്ങൾ മുതലായവയാൽ ആകർഷകമായ ഈ ഉപഹാരത്തെ ഓരോ ഗൃഹത്തിലേക്കും സ്വാഗതം ചെയ്യുക.

വില ഒന്നര രൂപാ മാത്രം. ഉപഭോക്താക്കളിൽ സ്ത്രീലോകത്തിനുള്ള സ്ഥാനം ഒന്നുവേറെ തന്നെയാണ്. അതിനാൽ സ്ത്രീലോകത്തിന്റെ വാത്സല്യത്തിനു പാത്രമായ അരുണയിൽ പരസ്യം ചെയ്താൽ അതു കൂടുതൽ ഫലപ്രദമായിരിക്കും.

മാനേജർ, അരുണ
കോട്ടയം

# ജപ്പാനിലെ സ്ത്രീകൾ 61 വർഷം മുമ്പു്

(61 വർഷം മുമ്പു കെ. പി പി. എന്ന പേരു വച്ചു ജപ്പാനിലെ സ്ത്രീകളെപ്പററി എഴുതി പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനമാണിതു്. അന്നത്തെയും ഇന്നത്തെയും സ്ഥിതിഗതികളെ താരതമ്യപ്പെടുത്തി നോക്കുന്നതു വായനക്കാർക്കു രസാവഹമായിരിക്കുമല്ലോ—Ed:)

മൃദുമാധുര്യവാണികളും ക്ഷമാശീലകളും സൗന്ദര്യശിരോമണികളുമായ ജപ്പാൻരാജ്യത്തിലെ സ്ത്രീകൾ അപ്സരവനിതകളോ എന്ന് ആരും പ്രഥമദൃഷ്ടിയിൽ ശങ്കിച്ചുപോകും. ഇത് ഇവരുടെ വൈശിഷ്ട്യഗുണസമന്വിതമായ അഭ്യാസസന്താനങ്ങൾ എന്നേ പറയാനുള്ളു. അവരുടെ അഭ്യാസശാലകളിൽ പ്രതിപാദിക്കപ്പെടുന്നത് അനുസരണഗുണമാഹാത്മ്യമത്രെ. ജപ്പാനിലുള്ള പുരുഷന്മാർ ജനനത്തിലേ സ്ത്രീകളേക്കാൾ ഉൽകൃഷ്ടന്മാരെന്നത്രെ ഗണിക്കപ്പെടുന്നത്. പുത്രീജനനാനന്തരം മാതാവ് അവൾക്കുപദേശിക്കുന്നത് ആദ്യം തന്നെയും പിന്നെ ക്രമേണഭർത്തൃപുത്രന്മാരെയും കീഴടങ്ങണമെന്നാണ്. ഇങ്ങനെ ആദ്യമേ അടിമ പഠിപ്പിക്കപ്പെടുന്ന ഈ സ്ത്രീകൾ പ്രായേണ ശാന്തത, ക്ഷമ, ദയ, അപരിമിത ഭർത്തൃശുശ്രൂഷ മുതലായ ഗുണങ്ങൾക്ക് പ്രശംസനീയമാകത്തക്കവിധത്തിൽ ഇരിപ്പിടം ആകുന്നത് മഹാശ്ചര്യം എന്നേ പറയാനുള്ളു. ആദ്യമേ തോന്ന്യാസത്തിൽ വളർത്തപ്പെടുന്ന ആംഗ്ലേയ സ്ത്രീജനങ്ങളേപ്പോലെ ഇവക്കു ഭർത്താവോടു സ്വാതന്ത്ര്യവും കാര്യത്തിൽ ശ്ലാഘനീയമായ സൂക്ഷ്മദൃഷ്ടിയും ഉണ്ടാകുന്നതു ഇവരുടെ അഭ്യാസത്തെ നിലനിർത്തുന്നതിനു അതിപ്രബലമായ ഒരു കാരണവും ഇതരദേശീയർക്കു ഒരു പാഠവും ആയിത്തീരുന്നു.

മനുഷ്യകാലോചിതമായി ഉപകരിണിയാകേണ്ടതു സ്ത്രീയുടെ ധർമ്മമെന്നു 17-ാംശതവർഷത്തിൽ ജീവിച്ചിരുന്ന ബറനാഡവറീനിയസ്സ എന്ന ആൾ ജപ്പാൻകാരോടു ആ കാലത്തു സ്ത്രീകളെ അസ്വതന്ത്രകളായി മിക്കവാറും അടിമത്വത്തിൽ സ്ഥിതിചെയ്യുന്നതു കാലോചിതാഭിപ്രായരൂപമാണൊ എന്നു ചോദിച്ചതിൽ പുരാതനകാലങ്ങളിൽ സായ്പിന്റെ ആഗ്രഹാഭിപ്രായാനുസരണമായ അധികാരത്തിനും സ്വതന്ത്രകൃത്യങ്ങൾക്കും സ്ത്രീകൾ അനുവദിക്കപ്പെട്ടപ്പോൾ കലാശിച്ചതു ശോചനീയാവസ്ഥയിലാണെന്നും അതിനാൽ ആ നൂതനഭേദം പരിത്യാജ്യമാണെന്നും സ്ത്രീകൾക്കു മുഖ്യമായി ഇഹലോകത്തിൽ വേണ്ട ധർമ്മം ഭർത്താവിനുവേണ്ടി നിഷ്കളങ്കം ശുശ്രൂഷ ചെയ്കയും യത്നപ്രാരബ്ധത്താൽ പീഡിതനായിരിക്കുമ്പോൾ യഥോചിതം സദ്വാക്യങ്ങളാലും അനുമോദനകർമ്മങ്ങളാലും ദുഃഖനിർമ്മുക്തനാക്കി ചെയ്‌വാൻ സമർത്ഥയാകയും ബാലബാലികകളെ സദ്വിഷയാനുവൃത്തിയിൽ അഭ്യസിപ്പിക്കയും ചെയ്കയാണെന്ന് ഒരു ജപ്പാൻകാരൻ പ്രമാണസഹിതം പ്രസംഗിച്ചതായി കാണുന്നുണ്ട്. ഇൻഡ്യയിൽ നടക്കുന്നതിനു സമമായി ജപ്പാനിലും വ്യഭിചാരം സ്ത്രീക്കു നിഷിദ്ധമെന്നും പുരുഷനു നിർവിരോധം കർത്തവ്യമെന്നും വച്ചിട്ടുള്ളതു അതീവകഷ്ടംതന്നെ. സ്ത്രീ വ്യഭിചാരിണി എന്നു തെളിഞ്ഞാൽ അവളെ ഇഹലോകത്തിൽ നിന്നു നിർമ്മൂലനം ചെയ്യുവാൻ ജപ്പാൻകാരുടെ ചട്ടം അനുവദിക്കുന്നുണ്ടത്രെ. ജപ്പാൻസ്ത്രീകളെ ആദ്യാപി അനുസരണശീലത്തേയും മൗനവൃത്തിയേയും അഭ്യസിപ്പിക്കുന്നതുകൊണ്ട് അവർ പുരുഷന്മാരുടെ കാഠിന്യമേറിയ ന്യായനിബന്ധനകളെ അനുസരിച്ചു അവരുടെ സ്വഭാവത്തെ തദനുരൂപമായി ശീലിപ്പിച്ചുവരുന്നു.

പുരുഷനെസംബന്ധിച്ചിടത്തോളം സ്ത്രീക്ക് അവനോടുള്ള ബന്ധം അവന്റെ തൽക്കാലനിശ്ചയത്തെ ആശ്രയിച്ചിരിക്കുന്നു. അനുസരണക്കുറവ്, അധിക സംസാരം, അസൂയ മുതലായ ഏഴു സംഗതികളിന്മേൽ അവനു് അവളെ ഉപേക്ഷിക്കാം. ഈ നടപ്പു സാധാരണയാണു്. അനുഭവത്തിൽ മനസ്സുപോലെ എപ്പോഴെങ്കിലും സ്ത്രീപുരുഷബന്ധത്തെ വേർപെടുത്താം. 1888-ലെ കാനേഷുമാരി കണക്കിൻപ്രകാരം മൂന്നിലൊന്നുവീതം വിവാഹനിർമുക്തന്മാരായി കാണുന്നതുതന്നെ ഈ അവസ്ഥയെ വെളിപ്പെടുത്തുന്നു. അതിനാൽസ്ത്രീയുടെ വശത്തു വിവാഹബന്ധത്തെ പരിപാലിക്കുന്ന സംഗതികൾ ഭർത്താവിന്റെ ഇഷ്ടവും സാമൂഹ്യാപവാദവും ഭർത്താവിനെ നിത്യം രസിപ്പിപ്പാൻ കയ്യിലുള്ള കോപ്പും ആകുന്നു. സ്ത്രീകൾ സ്വാഭിപ്രായംകൊണ്ടു വേണ്ടാത്തെടത്തു തലയിട്ടുകൂടെന്നാണ് സാരം,

**പതിനാറാമത്തെ വയസ്സിൽ എം. എ. പാസ്സായ ഡോ. രാമൻ സർക്കാർജോലി വലിച്ചെറിഞ്ഞതിനു ശേഷം ശാസ്ത്രീയഗവേഷണങ്ങൾക്കായി തന്റെ മുഴുവൻ സമയവും വിനിയോഗിച്ചു.**

# സി. വി. രാമൻ

## ഫിസിക്സിനു നോബൽസമ്മാനം കരസ്ഥമാക്കിയ ഒന്നാമത്തെ ഏഷ്യക്കാരൻ



അൻപതു വർഷം മുൻപ് ആയിരുന്നു. ക്ലാസുകൾ ക്രമമായി തുടങ്ങുമ്പോഴേക്കു കുട്ടികളുമായി പരിചയപ്പെടാമെന്നു കരുതി മദ്രാസ് പ്രസിഡൻസി കോളജിലെ ബി. എ. ക്ലാസ്സിലേക്കു് ഒരു പ്രഫസർ കടന്നു ചെന്നു. അക്ഷമരായി തന്നെ ഉററു നോക്കിക്കൊണ്ടിരുന്ന അനേകം പുതുമുഖങ്ങൾക്കു മദ്ധ്യേ ഒരു ചെറിയ കുട്ടിയെ കണ്ടു അദ്ദേഹം അത്ഭുതപ്പെട്ടു. ദൃഢഗാത്രരായ കോളജ് വിദ്യാർത്ഥികളുടെ ഇടയിൽ ആ കൊച്ചുകുട്ടി എങ്ങനെയോ പിശകായി വന്നുചേർന്നതായിരിക്കാമെന്നു പ്രഫസർ സംശയിച്ചു.

"നിങ്ങൾ ഇവിടെ എങ്ങനെ വന്നുചേർന്നു?" പ്രഫസർ അന്വേഷിച്ചു.

'ഞാൻ ഈ ക്ലാസ്സിലാണു് പഠിക്കുന്നതു്."

"നിങ്ങൾക്കു എത്ര വയസ്സുണ്ടു്."

"പതിമൂന്നു്"

പ്രഫസർ അത്ഭുതസ്തബ്ധനായി.

ഈ സംഭവം പ്രസ്തുത കുട്ടിയെ കോളജിൽ പ്രസിദ്ധനാക്കിത്തീർത്തു. സി. വി. രാമൻ എന്ന പേരോടുകൂടിയ സമർത്ഥനായ ഈ കുട്ടി വളരെ വേഗം പ്രഫസറന്മാരുടെ കണ്ണിലുണ്ണിയായിത്തീർന്നു. അയാളുടെ വിദ്യാഭ്യാസത്തിൽ പ്രഫസറന്മാർ വളരെയേറെ താൽപ്പര്യം പ്രദർശിപ്പിച്ചു. അയാൾക്കു വേണ്ട സഹായങ്ങൾ നൽകുന്ന കാര്യത്തിൽ അവർ ജാഗരൂകരായിരുന്നു. രാമൻ ബി.എ. പരീക്ഷയിൽ ഒന്നാം ക്ലാസ്സിൽ വിജയിക്കുകയും ഫിസിക്സിനു സർവ്വകലാശാല ഏർപ്പെടുത്തിയിരുന്ന മെഡൽ കരസ്ഥമാക്കുകയും ചെയ്തു. തുടർന്നു ഫിസിക്സ് ഐച്ഛികമായി എടുത്തു പ്രസിഡൻസിയിൽ ഒന്നാമതായി അയാൾ എം .എ. പരീക്ഷയും പാസ്സായി.

കോളജ് വിദ്യാഭ്യാസത്തിനു ശേഷം അദ്ദേഹം ഇൻഡ്യൻ ഇമ്പീരിയൽ സർവ്വീസിൽ ചേർന്നു. ഫിനാൻസ് ഡിപ്പാർട്ടുമെൻറിൽ ഒരു ഡെപ്യൂട്ടി അക്കൗണ്ടൻറു ജനറൽ ആയി അദ്ദേഹം നിയമിതനായി.

പക്ഷേ ശാസ്ത്രത്തിൽ അദ്ദേഹത്തിനുണ്ടായിരുന്നതാൽപ്പര്യം സജീവമായിത്തന്നെ ഹൃദയത്തിൽ കുടികൊണ്ടു. ശാസ്ത്രീയരംഗത്തു പ്രവർത്തിക്കാൻ തനിക്കു കഴിയുന്നില്ലല്ലോ എന്നവിചാരം അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. ഒരുസായാഹ്നത്തിൽ ഓഫിസിൽനിന്നു ട്രാമിൽ തിരികെ പോകുമ്പോൾ 'ശാസ്ത്രനിർമ്മാണത്തിനു വേണ്ടിയുള്ള ഇൻഡ്യൻ അസോസിയേഷൻ' എന്നു് ഒരു ബോർഡ് വഴിവക്കിൽ തൂക്കിയിരുന്നതു് അദ്ദേഹത്തിന്റെ ശ്രദ്ധയിൽപെട്ടു. പെട്ടെന്നു് അദ്ദേഹം ട്രാമിൽനിന്നു പുറത്തു ചാടി. പ്രസ്തുത അസോസിയേഷനെ സംബന്ധിച്ച വിവരങ്ങൾ ശേഖരിച്ചശേഷം അദ്ദേഹം അതിലേ ഒരു അംഗമായി ചേർന്നു. വിശ്രമ സമയം മുഴുവനും ഓരോ ഗവേഷണങ്ങൾ നടത്തിക്കൊണ്ടു് അദ്ദേഹം അവിടെത്തന്നെ കഴിച്ചുകൂട്ടി. സ്വന്തം ഗവേഷണങ്ങളെപ്പററി അദ്ദേഹം തയ്യാറാക്കിയ റിപ്പോർട്ടുകൾ ലോകമൊട്ടാകെയുള്ള ശാസ്ത്രജ്ഞന്മാരുടെ അഭിനന്ദനങ്ങൾക്കു പാത്രീഭവിച്ചു.

(ശേഷം 8-ാം പേജിൽ)

1917-ൽ അദ്ദേഹം സർക്കാർ സർവ്വീസിൽനിന്ന് രാജിവച്ചു. അധികം താമസിയാതെ സ്വന്തം അഭിരുചിക്ക് അനുസൃതമായ ഒരു ജോലി സ്വീകരിക്കുന്നതിനു് അദ്ദേഹം സന്നദ്ധമായി. അങ്ങനെ കൽക്കട്ടാ സർവ്വകലാശാലയിലെ സയൻസ് കോളജിൽ ഒരു ഫിസിക്സ് പ്രൊഫസറായി അദ്ദേഹം നിയമിക്കപ്പെട്ടു. ഇൻഡ്യയിലെ ഗവേഷണ ജോലികൾക്കു് അദ്ദേഹം ഒരു നവജീവൻ നൽകി. ഇൻഡ്യയിലെ പല പ്രധാന സ്ഥലങ്ങളും സന്ദർശിച്ചു ശാസ്ത്രീയ ഗവേഷണങ്ങളുടെ പ്രാധാന്യത്തെപ്പററി അദ്ദേഹം അനേകം പ്രസംഗങ്ങൾ നടത്തി. ഇൻഡ്യൻ സയൻസ് കോൺഗ്രസ്സിൻെറ രൂപീകരണത്തിലും അദ്ദേഹം ഒരു പ്രധാന പങ്കു വഹിച്ചു. അധികം താമസിയാതെ കൽക്കട്ടാ സർവ്വകലാശാല 'ഡാക്ടർ ഓഫ് ലോസ്' എന്ന ബിരുദം അദ്ദേഹത്തിനു സമ്മാനിച്ചു. അതിനുശേഷം അമേരിക്കാ, ഇംഗ്ലണ്ട്, ഇററലി എന്നീ രാജ്യങ്ങളിൽനിന്നു് ഇത്തരം അനേകം ബഹുമതികൾ അദ്ദേഹത്തിനു സിദ്ധിച്ചിട്ടുണ്ട്.

1928-ൽ ഡോക്ടർ രാമൻ ശാസ്ത്രീയ രംഗത്തു് ഒരു വലിയ കോളിളക്കംതന്നെ ഉണ്ടാക്കി. 'രാമൻ ഇഫക്ട്' എന്നറിയപ്പെടുന്ന ഒരു പുതിയ കണ്ടുപിടിത്തം അദ്ദേഹത്തിൻെറ പ്രശസ്തി വർദ്ധിപ്പിച്ചു. ഈ കണ്ടുപിടിത്തത്തെപ്പററി ലോകമൊട്ടാകെയുള്ള ശാസ്ത്രജ്ഞന്മാർ താല്പര്യത്തോടുകൂടി പരിചിന്തനം ചെയ്യാൻ തുടങ്ങി. ഡോ. രാമൻെറ കണ്ടുപിടിത്തം വെറുമൊരു യാദൃച്ഛീകസംഭവമല്ലായിരുന്നു. ഏഴു നീണ്ട വർഷങ്ങളിലെ നിരന്തര ഗവേഷണങ്ങളുടെ ഫലമായി ഉണ്ടായ പ്രസ്തുത കണ്ടുപിടിത്തം 'ലൈററി'നെ സംബന്ധിച്ച ശാസ്ത്രജ്ഞന്മാർക്കു് ഉണ്ടായിരുന്ന അറിവു വളരെ വർദ്ധിപ്പിച്ചു. ശാസ്ത്രത്തിനു നൽകിയ ഈ മഹത്തായ സംഭാവനയുടെ പ്രതിഫലമായി 1930-ൽ ഡോ. സി. വി. രാമനു് നോബൽസമ്മാനം നൽകപ്പെട്ടു. ഫിസിക്സിനു നോബൽസമ്മാനം കരസ്ഥമാക്കിയ ഒന്നാമത്തെ ഏഷ്യക്കാരൻ അദ്ദേഹമായിരുന്നു.

സംഗീതത്തോടും, കലയോടും ഡോ. സി. വി രാമനു് അനല്പമായ പ്രതിപത്തിയുണ്ട്. പ്രകൃതിസൗന്ദര്യത്തെ അദ്ദേഹം ആരാധിക്കുന്നു. പുഷ്പങ്ങൾ അദ്ദേഹത്തിനു് ഏററവും പ്രിയംകരമാണു്. അദ്ദേഹത്തിൻെറ ഭവനമായ 'പഞ്ചവടി' ദുർലഭമായ കലാശകലങ്ങളാൽ സമലംകൃതമാണു്. ശാസ്ത്രത്തെത്തന്നെ കലാപരമായ രീതിയിലാണു് അദ്ദേഹം സമീപിക്കാറുള്ളതു്. ഒന്നാംകിടയിലുള്ള ഒരു നിർമ്മാണകലയായിട്ടാണു് അദ്ദേഹം ശാസ്ത്രത്തെ പരിഗണിച്ചിട്ടുള്ളതു്.

ഭാരതത്തിലെ ശാസ്ത്രീയഗവേഷണങ്ങൾക്കായി അദ്ദേഹം നൽകിയിട്ടുള്ള ഏററവും വലിയ സംഭാവനയാണു് ബാംഗ്ളൂരിലെ 'രാമൻ റിസേർച്ച് ഇൻസ്റ്റിററ്യൂട്ട്', പ്രകൃതിരമണീയമായ ഒരു ഭാഗത്താണു് ഈ മഹാമന്ദിരം സ്ഥാപിച്ചിട്ടുള്ളതു്.

പരലുകളേ (crystals)—പ്രത്യേകിച്ചു വജ്രങ്ങളേ—സംബന്ധിച്ച ഗവേഷണങ്ങളിലാണു് ഇപ്പോൾ ഈ ശാസ്ത്രജ്ഞൻ ബദ്ധശ്രദ്ധനായിരിക്കുന്നതു്. പുതിയ കണ്ടുപിടുത്തങ്ങൾമൂലം ഡോ. സി. വി. രാമൻ ഇനിയും ലോകത്തെ അത്ഭുതസ്തബ്ധമാക്കുകയില്ലെന്നാരറിഞ്ഞു.

# അടുക്കളയിൽ

**മോസ്സ് പുഡിംഗ് No. 1**

കോഴിമുട്ട 3, മോസ്സ് 1. ഔൺസ് (1/16 റാ), നാരങ്ങാ നീരു് 2 ററീസ്പൂൺ, പാൽ 6 തുടം. കളർ എസ്സൻസ് 4 തുള്ളി, വാനിലാ എസ്സൻസ് 2 തുള്ളി, പഞ്ചസാര 1/2 റാത്തൽ.

**മാർഗ്ഗം—**

മുട്ടയുടെ ചുവന്ന ഉണ്ണിനല്ലപോലെ അടിച്ചു പാലും 1/4 റാത്തൽ പഞ്ചസാരയും ചേർത്തു കുറുക്കി വാങ്ങിവയ്ക്കുക. മുട്ടയുടെ വെള്ള ഒരു പാത്രത്തിലൊഴിച്ചു് അടിച്ച് പതയ്ക്കണം. കമഴ്ത്തിയാൽ പോകാത്ത പരുവമാകുമ്പോൾ 1/4 റാത്തൽ പഞ്ചസാരയും നാരങ്ങാനീരും ചേർത്തിളക്കിവയ്ക്കണം.

ഒരു പാത്രത്തിൽ 2 നാഴി വെള്ളമൊഴിച്ചു് മോസ്സ് അതിലിട്ടു് അടുപ്പിന്മേൽ വച്ചു് തീയെരിക്കുക. മോസ്സ് ഉരുകി ഒരുവിധം കുറുകണം. കുറുകുമ്പോൾ പകുതി അടിച്ചുവച്ചിരിക്കുന്ന വെള്ളയിലും പകുതി കുറുക്കിവച്ചിരിക്കുന്ന ചുവന്നതിലും ഒഴിച്ചിളക്കണം.

ഒരു കുഴിഞ്ഞ പാത്രമെടുത്തു് വൃത്തിയായി കഴുകിയശേഷം ചേർത്തുവച്ചിരിക്കുന്ന വെള്ളയിൽ പകുതി പാത്രത്തിലൊഴിക്കുക. ബാക്കിയിൽ 4 തുള്ളി കളർ എസൻസ് ഒഴിച്ചിളക്കി അതു് രണ്ടാമതു് ഒഴിയ്ക്കുക. പിന്നീടു് ചുവന്നതു് കുറുക്കിച്ചേർത്തു വച്ചിരിക്കുന്നതിൽ 2 തുള്ളി വാനിലായും ഒഴിച്ചിളക്കി ഏററവും മുകളിലായി ഒഴിക്കണം.

നല്ലതുപോലെ തണുത്തു് കട്ടിയാകുമ്പോൾ ഒരു പിഞ്ഞാണത്തിലേക്കു് സാവധാനത്തിൽ കൊട്ടിമറിച്ചിട്ടശേഷം മുറിച്ചു് ഉപയോഗിക്കുക.

ഹാസ്യഭാവന

# ഭക്തിമാർഗം!

(പി. ഒ.)

"ഇന്നു നമുക്കു സിനിമാ കാണാൻ ഒന്നു പോകണം. കുട്ടികൾ കുറെ ദിവസമായി മുറവിളി കൂട്ടുന്നു; പ്രത്യേകിച്ചു ബാലനും ശാരദയും."—ഗോമതിയമ്മ തന്റെ സ്വന്ത ആഗ്രഹം കുട്ടികളെ വഴിചാരി അവതരിപ്പിച്ചു.

പ്രഭാകരമേനോൻ ആഫീസിൽനിന്നു വന്നിട്ടു കഷ്ടിച്ച് അരമണിക്കൂർ നേരമേ ആയിട്ടുള്ളു. വന്ന്, ആ വഴഞ്ചൻകോട്ടും തുന്നിത്തയ്ച്ച ഷർട്ടും ഊരിയിട്ടു, ഒരു കപ്പു ചായയും കുടിച്ച്, ആ ചെറുവരാന്തയിലിട്ടിരുന്ന ക്യാൻവാസ് കസേരയിൽ ഒന്നു ചാരിക്കിടന്നു. അയാളുടെ ചിന്ത മുഴുവൻ ആഫീസിലായിരുന്നു. അന്നേദിവസം ആഫീസുസംബന്ധമായ പല കണക്കുകൾ കൂട്ടിയ കൂട്ടത്തിൽ ഒരു 5 ക. 4 ണ. കുറവു വന്നു. ഏതോ ഇനങ്ങൾ കൂട്ടിയതിൽ എവിടെയോ ഒരു ചെറിയ കൈപ്പിശകു വന്നതിന്റെ ഫലമാണ് ആ കുറവ് എന്ന് അയാൾക്ക് അറിയാമായിരുന്നു. എങ്കിലും മനസ്സിനു സമാധാനം വന്നില്ല. 5ക. 4ണ. അയാൾക്കു നിസ്സാരമായി കരുതി തള്ളാവുന്ന ഒരു തുകയല്ല. പിന്നെ, കണക്കിൽ എവിടെയായിരിക്കാം ഈ പിശകു പറ്റിയതെന്നുള്ളതിനെപ്പറ്റി അയാൾ വീട്ടിൽ വന്നശേഷവും തലപുകഞ്ഞ് ആലോചിച്ചുകൊണ്ടിരുന്നു. അതിനാൽ ഭാര്യ പറഞ്ഞതു മിക്കവാറും കേട്ടില്ലെന്നു തന്നെ പറയാം.

ഗോമതിയമ്മ തറയിൽ വിരിച്ചിരുന്ന ഒരു ചതുരപ്പുല്ലുപായയിൽ ഇരിക്കുകയായിരുന്നു. ഒരു മുപ്പത്തിയഞ്ചു വയസ്സു പ്രായം വരും. തനി വെള്ളനിറം. ഒരു വിധം തടിച്ചു കൊഴുത്ത ശരീരവടിവ്. ആഭരണവസ്ത്രാലങ്കാരങ്ങളിലും ജീവിതോല്ലാസങ്ങളിലും സരസസംഭാഷണങ്ങളിലും കൌതുകമുള്ള പ്രകൃതം. ഏതാനും മുല്ലപ്പൂക്കൾ മുടിക്കെട്ടിൽ തിരുകിയിട്ടുണ്ട്. നെറ്റിത്തടത്തിൽ നല്ല ഒരു കട്ടംനീലപ്പൊട്ടും തൊട്ടിട്ടുണ്ട്. സംഗീതത്തിലും വാസനയുണ്ട്.



മേനോനാണെങ്കിൽ, മെലിഞ്ഞു കവിളൊട്ടിയ ഒരു യുവവൃദ്ധൻ! രസികത്തത്തിന്റെ ഗന്ധം തീണ്ടിയിട്ടില്ലാത്ത ഒരു പടുകോലം. നേരം വെളുത്താൽ വൈകുന്നതുവരെ, വൈകിയാൽ വെളുക്കുന്നതുവരെ ആഫീസിലെ കണക്കുകൾ മനസ്സിൽ കൂട്ടുകയും കുറയ്ക്കുകയും പെരുക്കുകയും ഹരിക്കുകയുമല്ലാതെ അയാൾക്കു മറ്റൊരു ചിന്തയുമില്ല. ഗോമതിയമ്മ വരാന്തയടിക്കുന്നതിനിടയിൽ ചില മൂളിപ്പാട്ടുകൾ ശ്രവണമധുരമായ ഈണത്തിൽ മൂളുന്നതിനിടയിലും അയാൾ അപസ്മാരചേഷ്ടകൾ പോലെ ചില കൈക്കണക്കുകൾ കൂട്ടുകയും, "സെവൻ ഹണ്ട്റഡ് ആൻഡ് ഫിഫ്റ്റി സിക്സ് റുപ്പീസ്–പ്ളസ്–ഫോർട്ടിസെവൻ റുപ്പീസ്–വരട്ടെ––ഫോർട്ടി സെവനല്ലല്ലോ, ചുമട്ടുകൂലി കൊടുത്തതു ത്രീ–ഫോർ പോകെ ബാക്കി ഫോർട്ടിത്രീ–ടൽവ്" ഇങ്ങനെയൊക്കെ പിറുപിറുത്തുകൊണ്ടിരിക്കുകയും ചെയ്യുന്നതു കാണാം.

"എന്താ, ഒന്നും മിണ്ടാത്തതു്?"—ഗോമതിയമ്മ വീണ്ടും എടുത്തുചോദിച്ചു.

"ഓ, സ്റ്റാമ്പു വാങ്ങിയതിനുകൊടുത്ത ഫൈവ് റുപ്പീസ്–ഫോർ–അണാസ്––അങ്ങനെ വരട്ടെ. അതു മറന്നുകിടക്കുകയായിരുന്നു. അതു കണക്കിൽ വന്നുകാണുകയില്ല. ഇപ്പോൾ മനസ്സിലായി. ശിവ! ശിവ! ഞാൻ എത്ര വിഷമിച്ചെന്നറിയാമോ?"

ഗോ:—എന്തിനു്?

പ്ര. മേ:—അല്ല, കണക്കിൽ ഒരു ചെറിയ പിശകു്.

ഗോ:—ഇപ്പോൾ ശരിയായോ?

പ്ര. മേ:—എന്നു തോന്നുന്നു. ഇനി നാളെ ആഫീസിൽ ചെല്ലുമ്പോഴറിയാം.

ഗോ:—എന്നാൽ അതുവരെയെങ്കിലും ആ വിഷയത്തെപ്പറ്റി ചിന്തിക്കാതിരിക്കൂ. നിങ്ങളുടെ തല ഒന്നു തണുക്കട്ടെ. ഞാൻ പറഞ്ഞതു കേട്ടില്ലേ? ഇന്നു സിനിമാ ഒന്നു കാണാൻ പോകാമെന്നു പറഞ്ഞു കുട്ടികൾ ബഹളംകൂട്ടുന്നു. എന്തു പറയുന്നു?

പ്ര. മേ:—അതിനു ടിക്കറ്റു വാങ്ങാൻ പണം വേണ്ടേ? അതുണ്ടോ

കിൽ മറ്റെന്തെല്ലാം അത്യാവശ്യങ്ങൾ നടത്താം.

ഗോ:—ഇന്നു നല്ല ഒരു തമിഴ് ചിത്രമാണ്. കുട്ടികൾക്ക് അതൊന്നു കണ്ടേ കഴിയൂ എന്ന്.

പ്ര. മേ:—കുട്ടികൾ ഈ വഷളത്തങ്ങളൊന്നും കാണുന്നതു നന്നല്ല. കണ്ടു, കണ്ട്, അവരും അതൊക്കെ പഠിക്കും. അങ്ങനെയാണു കുട്ടികൾ ചീത്തയാകുന്നത്. പിന്നെ നിനക്കു കാണണമെങ്കിൽ പറയൂ.

ഗോ:—ഇതൊരു പുരാണകഥയാണത്രേ. "ഭക്തിസംവർദ്ധകമായ പുണ്യപുരാണചിത്ര"മെന്നാണു നോട്ടീസിൽ പറഞ്ഞിരിക്കുന്നത്.

പ്ര. മേ:—അവർ— സിനിമാക്കാർ—പണം പിടുങ്ങുവാൻ അങ്ങനെ പലതും പറയും. ഭക്തി വർദ്ധിക്കാൻ ഇതേയുള്ളോ വഴി? തപം, ജപം, ദാനധർമ്മങ്ങൾ അങ്ങനെയെന്തെല്ലാം കിടക്കുന്നു? പണ്ടുള്ള മഹർഷിമാർ സിനിമാ കണ്ടാണോ ഭക്തി വർദ്ധിപ്പിച്ചത്? സിനിമാ കണ്ടാൽ ഉള്ള ഭക്തികൂടെ പോകും.

ഗോ:—എന്നിട്ട് ഇക്കണ്ട മനുഷ്യരെല്ലാം സിനിമാ കാണാതെയിരിക്കുകയാണോ? സിനിമാകൊട്ടകയുടെ വാതിൽക്കൽ തിക്കും തിരക്കും ഒഴിഞ്ഞിട്ടൊരു നേരമില്ല, ടിക്കറ്റു വാങ്ങണമെങ്കിൽ രണ്ടും മൂന്നും മണിക്കൂർ കാത്തുനിൽക്കണം.

പ്ര. മേ:—അങ്ങനെയാണു ലോകപ്രകൃതം. പ്രലോഭനീയങ്ങളായ കൂത്തുകാഴ്ചകൾ കാണാൻ മനുഷ്യർ തള്ളിക്കേറും. ആത്മജ്ഞാനത്തിനുതകുന്ന സദുപദേശങ്ങൾ കേൾക്കാൻ വിളിച്ചാലും പോകുകയില്ല.

ഗോ:—വേദാന്തം കിടക്കട്ടെ. ഇന്നു സിനിമയ്ക്കു പോകുന്നോ, ഇല്ലയോ? നേരമാകുന്നു. പോകുന്നെങ്കിൽ, കുട്ടികൾക്ക് ഉടുപ്പു മാറണം, ഒരുങ്ങാറായി.

പ്ര. മേ:—നിർബന്ധമാണെങ്കിൽ, പോകാം. ഞാൻകൂടെ വരണമെന്നുണ്ടോ? എനിക്കതിൽ ഒരു രസവുമില്ല. നിനക്കും കുഞ്ഞുങ്ങൾക്കും തന്നെ പൊയ്ക്കൂടേ? രണ്ടു മൂന്നു മണിക്കൂർ നേരം ആ സിനിമാശാലയ്ക്കുള്ളിൽ കുത്തിയിരിക്കുന്നത് എനിക്കു വലിയ പ്രയാസമാണ്.

ഗോ:—അതു പറ്റുകില്ല. പോകുന്നെങ്കിൽ നമുക്കെല്ലാവർക്കും ഒരുമിച്ചുതന്നെ പോകണം. എന്നുമല്ലല്ലോ, വല്ലപ്പോഴും ഒരിക്കലല്ലേയുള്ളൂ. എഴുന്നേൽക്കണം. വേഗം തയ്യാറാകണം.

ഗോമതിയമ്മയും കുട്ടികളും പെട്ടെന്ന് ഉടുത്തൊരുങ്ങി. മേനോനും തയ്യാറാകാൻ ധൃതികൂട്ടി. അയാൾ ആ പഴയ ഷർട്ടും എടുത്തിട്ടു. തോളത്ത് ഒരു മുഷിഞ്ഞ തുവാലയും.

ഗോ:—നിങ്ങൾ ആദ്യമായി ഒന്നു ഷേവു ചെയ്യൂ. പിന്നെ ആ മുടിയൊന്നു ചീകിയൊതുക്കി വയ്ക്കൂ

ണം. മനുഷ്യൻ വൃത്തിയായി നടക്കാൻ പഠിക്കണം.

പ്ര. മേ:—ഞാൻ മുഖക്ഷൌരം ചെയ്യിച്ചിട്ട് ഇന്നു പത്തു ദിവസം പോലും ആയിട്ടില്ലല്ലോ. അക്കായാലും മാസത്തിൽ രണ്ടു മുഖക്ഷൌരം മതി. അതുതന്നെ എന്തിനാണെന്നും എനിക്കു തോന്നാറുണ്ട്. ഈശ്വരൻ തന്ന മീശ കണ്ഠത്തിന്റെ രക്ഷയ്ക്കാണ്. തൊണ്ടയ്ക്കു തണുപ്പേൽക്കാതെ സൂക്ഷിക്കാൻ പ്രകൃതി തന്നിരിക്കുന്ന ഒന്നാന്തരം കമ്പിളിയാണു മീശ, അതു്, അണ രണ്ടുകൊടുത്തു, വടിപ്പിച്ചു കളയുന്നു! കലികാലവൈഭവംതന്നെ.

ഗോ:—തുടങ്ങിയല്ലൊ, വേദാന്തം, പിന്നെയും. തൊണ്ടയ്ക്കു തണുപ്പേൽക്കാതിരിക്കാനാണു പോലും മീശ. എന്നിട്ടെന്തുകൊണ്ടു സ്ത്രീകൾക്കു് ഈശ്വരൻ ഈ കണ്ഠരക്ഷ തന്നില്ല. ഈശ്വരനും പുരുഷന്മാരോടു പക്ഷപാതമോ? അതും ക്രൂർത്തുമൂത്ത് മീശ, ഇടയ്ക്കിടെ നരച്ചു വെളുത്തു നില്ക്കുന്നതു് എന്തൊരു അഭംഗിയാണെന്നറിയാമോ?

പ്ര. മേ:—മീശ വളരുന്നതും നരയ്ക്കുന്നതും നമ്മൾ പിടിച്ചാൽ നില്ക്കുന്ന കാര്യമാണോ? അതിനു നിനക്കിത്ര വെറുപ്പെന്തു്?

ഗോ:—കണ്ടാലൊരു ചന്തം വേണ്ടേ?

പ്ര. മേ:—അവനവനുള്ള ചന്തമൊക്കെ മതിയെന്നാണു ഞാൻ വച്ചിരിക്കുന്നതു്. നീ ചന്തം ചമഞ്ഞു ചമഞ്ഞു് എവിടെച്ചെന്നു നില്ക്കുമോ, ഭഗവാനെ! ഓർത്തിട്ടു വേടിയാകുന്നു.

ഗോ:—എന്നാൽ ഞാനും ഇന്നു മുതൽ തെരുഭ്രാന്തത്തിയെപ്പോലെ പ്രാകൃതയായി നടന്നുകൊള്ളാം. അതല്ലേ, അങ്ങേയ്ക്കിഷ്ടം?

പ്ര. മേ:—എന്നല്ല പറഞ്ഞതു്. അതിച്ചന്തം എപ്പോഴും അപൽക്കരമാണെന്നേ ഞാൻ പറഞ്ഞുള്ളൂ.

മേനോനും ഭാര്യയും കുട്ടികളും സിനിമാപ്രദർശനം തുടങ്ങുന്നതിനുമുമ്പു ടിക്കറ്റു വാങ്ങി സിനിമാശാലയിൽ സ്ഥലം പിടിച്ചുകഴിഞ്ഞു.

തിരശ്ശീലയിൽ കഥ വീണ്ടു. ചന്ദ്രികാസുന്ദരമായ ഒരു ശരൽക്കാലരാത്രിയിൽ, വെള്ളപ്പൊടിമണൽ വിരിച്ച ഒരു പൂന്തോട്ടത്തിലെ മനോഹരമായ താമരപ്പൊയ്ക. അതിന്റെ വക്കിൽ, മാർബിൾകല്ലുകൾകൊണ്ടു കെട്ടിപ്പടുത്ത ഉയർന്ന പടികളിൽ കോമളനായ ഒരു രാജകുമാരനും സ്വർല്ലോകസുന്ദരിയായൊരു യുവതിയും കൂടി പ്രേമസംഭാഷണങ്ങളിലും പൊട്ടിച്ചിരികളിലും ലയിച്ചിരിക്കുന്നു. ഇളം കാറ്റിൽ ആലോലമാടിക്കളിക്കുന്ന ആ ജലാശയപ്പരപ്പിൻമീതെ തെളിനിലാവ് ഓളംവെട്ടി പ്രതിബിംബിക്കുന്നു. കുറെക്കഴിഞ്ഞു് ആ യുവതി പൊട്ടിച്ചിരിച്ചുകൊണ്ടു് എ

ഴുന്നേററു ഒരു വലിയ മരത്തിനു പ്രദക്ഷിണംവച്ചോടുന്നു. രാജകുമാരൻ പുറകെയും. അഞ്ചെട്ടുവട്ടമോടി. തൊട്ടുതൊട്ടില്ലെന്ന മട്ടിൽ ആ വൃത്തത്തിലുള്ള ആ മത്സരയോട്ടം തുടരുന്നു. കാണികൾ ആ ശൃംഗാരരംഗത്തിൽ ലയിച്ചിരിക്കുകയാണ്. ആ നിശ്ശബ്ദതയ്ക്കിടയിൽ ഏഴു വയസ്സുള്ള ബാലൻ മററുള്ളവർ കേൾക്കത്തക്ക ഉച്ചസ്വരത്തിൽ അച്ഛനോടു ചോദിക്കുകയാണ്:—എന്തിനാണച്ഛാ, അവൻ അവളെ ഓടിക്കുന്നതു്.

അച്ഛൻ:— മിണ്ടാതെയിരുന്നു പടം കണ്ടുകൊള്ളൂ. പിന്നെ കുറെ നേരത്തേക്ക് അവൻ മിണ്ടിയില്ല. അപ്പോൾ ശാരദ, അമ്മയോടായി ചോദിച്ചു:—"അവൾക്ക് വേഗത്തിൽ അങ്ങ് ഓടിപ്പോകരുതോ അമ്മേ?"

അമ്മ:—ശ്ശ് ശ്ശ് — — — മിണ്ടാതെയിരുന്നു പടം കണ്ടോളൂ, മോളേ, ശബ്ദമുണ്ടാക്കാതെ.

അവൾ വിട്ടില്ല:—"ആ മായി എന്തിനാണമ്മേ, കുണുങ്ങിക്കുണുങ്ങി ചിരിച്ചുകൊണ്ടു തിരിഞ്ഞുനില്ക്കുന്നതമ്മേ! അവൾക്ക് ആ ദ്രോഹിയുടെ അടുക്കൽനിന്ന് വേഗം ഓടി രക്ഷപ്പെടരുതോ?

നായികാനായകന്മാർ തമ്മിലടുത്തു. ഉന്മത്തമായ ഒരു ആശ്ലേഷവും സീൽക്കാരചുംബനവും! സദസ്സു ഹർഷാരവം മുഴക്കി.

ബാലൻ:—അയ്യോ, എന്റെ ഭഗവാനേ, ആ അക്രമി ആ പാവം പെണ്ണിനെ പിടികൂടിയല്ലോ. അവൻ അവളെ കൊല്ലുമോ, അമ്പോ! അതാ! അതാ! അവൻ എന്തുചെയ്യുകയാണച്ഛാ!

അച്ഛൻ:— "മിണ്ടാതെയിരിക്കാൻ പറഞ്ഞപ്പോൾ — —!"

ബാലൻ:—അവൻ അവിടെ എന്തു കട്ടംകൈ ചെയ്യുകയാണെന്നു പറയൂ അച്ഛാ. ഇവിടെയിരുന്നിട്ട്, എന്റെ മുമ്പിലിരിക്കുന്ന ആളിന്റെ തലയുടെ മറവുമൂലം അവിടെ നടക്കുന്നതു് ഒന്നും ശരിക്കു കാണാൻ പററുന്നില്ല. അച്ഛനു കാണാവല്ലോ. പറയൂ, അച്ഛാ, അവൻ എന്താണു പ്രവർത്തിക്കുന്നതെന്ന്.

അടുക്കലിരിക്കുന്ന കാഴ്ചക്കാർ ഈ കൊച്ചു കുട്ടികളുടെ സംഭാഷണം ശ്രദ്ധിച്ചുതുടങ്ങി. മേനോനും ഗോമതിയമ്മയ്ക്കും നാണമായി. "ഇതുങ്ങളെയുംകൊണ്ടു വന്നല്ലോ—ഇനിമേൽ ഈ ഇടപാടി"ല്ല ഗോമതിയമ്മ ദേഷ്യപ്പെട്ടു.

"പറയൂ അച്ഛാ" എന്നായി ബാലൻ.

പ്ര. മേ:—"അമ്മയോടു ചോദിക്കൂ. എനിക്കറിഞ്ഞുകൂടാ.

ബാലൻ അമ്മയോടായി ചോദ്യം, അമ്മ വിഷമിച്ചു. ഒടുവിൽ ഗത്യന്തരമില്ലാതെയായപ്പോൾ, "അച്ഛനോടു ചോദിക്കൂ" എന്ന് അമ്മ ഒഴിഞ്ഞു. അപ്പോൾ ഇടയ്ക്ക് "ഇൻറർവൽ"—ന്റെ പ്രകാശം വന്നു. ചുററുമിരുന്നവർ ഈ

ചെറുകഥ

# അഴകി

മുട്ടത്തു വർക്കി



അവളുടെ തലമുടി നിമിത്തമാണോ അവളെ അഴകി എന്നു വിളിക്കുന്നതു്? ആയിരിക്കാം. ഇത്ര സമൃദ്ധവും മനോഹരവുമായ തലമുടി ഞാൻ യാതൊരു സ്ത്രീയിലും കണ്ടിട്ടില്ല. പക്ഷേ അവൾക്കു നീലിയെന്നോ കറമ്പി എന്നോ പേരിട്ടാലും യോജിച്ചേനേ. കാരണം അഞ്ജനക്കറമ്പി ആയിരുന്നു അവൾ. പതിനാറാമത്തെ വയസ്സിലാണു് അഴകി സാക്ഷാൽ അഴകിന്റെ പര്യായമായിത്തീർന്നതു്. തേവൻ പുലയന്റെ കിടാത്തി 'അഴകി"

തേവൻ പുലയൻ ഞങ്ങളുടെ അടിയാനായിരുന്നു. (പാവം! ആ മൂപ്പന്റെ ആത്മാവിനു ശാന്തി ലഭിക്കട്ടെ) തേവൻ പുലയൻ എന്നെ കൊച്ചുന്നാളിൽ എടുത്തുകൊണ്ടു നടന്നിട്ടുള്ളതു ഞാനിന്നും ഓർക്കുന്നു. എന്നാൽ മൂത്ത പുലയൻ എന്നെ തൊടുന്നതു് അമ്മയ്ക്കു് തീരെ ഇഷ്ടമുള്ള കാര്യമായിരുന്നില്ല. അതുകൊണ്ടു് അമ്മ സ്ഥലത്തില്ലാത്ത തക്കം നോക്കിയേ തേവൻ പുലയൻ എന്നെ തോളത്തു വച്ചുകൊണ്ടു നടന്നിട്ടുള്ളു. അന്നെനിക്കു നാലോ അഞ്ചോ വയസ്സു കാണും. എങ്കിലും ഞാനിന്നും ഓർക്കുന്നു. അഴകിയും ഞാനും, ഞാനും അഴകിയും, ആ പുന്നമരത്തിന്റെ പൂവിരിച്ച ചോട്ടിൽ ഇരുന്നു് "കഞ്ഞിയും കറിയും" വച്ചു കളിച്ചിരുന്നകാലം. തേവൻപുലയൻ വട്ടമരത്തിന്റെ പൊത്തിൽനിന്നു് ഒരു മാടത്തക്കുഞ്ഞിനെ എനിക്കു കൊണ്ടുവന്നു തന്ന അക്കാലം. മാടത്തക്കുഞ്ഞിനു വിട്ടിലുകളെ പിടിച്ചു കൊടുക്കുവാൻ ഞാനും അഴകിയും കൂടെ തകിടിപ്പുരയിടങ്ങളിൽ സോല്ലാസം പര്യടനം നടത്തിയിരുന്ന അക്കാലം. പുലയക്കിടാത്തിയുടെകൂടെ മേല്പൂട്ടുകാരൻ പയ്യൻ നടക്കുന്നതിൽ വീട്ടുകാർ എന്നെ ശകാരിച്ചു. എന്തുകൊണ്ടു് അവളുടെകൂടെ കളിച്ചുകൂടാ എന്നു എനിക്കു മനസ്സിലായിരുന്നില്ല.

ആ കുട്ടിക്കാലം അങ്ങനെ കഴിഞ്ഞുപോയി. എന്റെ കളിത്തോഴിയായിരുന്ന അഴകി എന്നിൽനിന്നും ഞാൻ അവളിൽനിന്നും അകന്നു. ഞാൻ അവളെ നിശ്ശേഷം വിസ്മരിച്ചു. വിദ്യാഭ്യാസാർത്ഥം ഞാൻ നാടുവിട്ടു.

അന്നൊരിക്കൽ ഞാൻ മദ്ധ്യവേനൽ അവധിക്കു വീട്ടിൽ വന്നു. അഴകി അപ്പോഴേക്കും വളർന്നുകഴിഞ്ഞിരുന്നു. അവൾ പൂക്കളുള്ള ഒരു ജംബറും കറുത്ത കരയുള്ള ഒരു വേഷ്ടിമുണ്ടും ഉടുത്തു് അവളുടെ തറയുടെ മുറ്റത്തു നില്ക്കുന്നതു കണ്ടു. അവൾക്കന്നു പതിനാറു വയസ്സായിക്കാണും. അവളെക്കാൾ രണ്ടു വയസ്സിനു മൂപ്പുണ്ടു് എനിക്കു്.

വേനലിന്റെ ആധിക്യംകൊണ്ടു് വയലുകൾ ഉണങ്ങിക്കിടന്നിരുന്നു. ഞങ്ങളുടെ കിണററിലെ വെള്ളം നിശ്ശേഷം വററി. തേവൻപുലയൻ താമസിക്കുന്ന പുരയിടത്തിന്റെ വടക്കേ അരികിലുള്ള പാടത്തിന്റെ ഇറമ്പിൽ ഒരു ഓലിയുണ്ടു്. അതിൽ ഒരിക്കലും വെള്ളം വററുകയില്ല. സായാഹ്നത്തിൽ ഞാൻ ഓലിയിൽ ചെന്നു കുളിക്കുകയാണു പതിവു്.

ഒരു സായാഹ്നം ഞാൻ കുളികഴിഞ്ഞു് തിരിയെ നടക്കുകയായിരുന്നു. പൂക്കൈതകളുടെ മറവിൽ അവൾ നിന്നിരുന്നു, അഴകി.

---

കുട്ടികളുടെ ചോദ്യശരങ്ങളും, ശരിയായ ഉത്തരം പറഞ്ഞുകൊടുക്കാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്ന അച്ഛനമ്മമാരുടെ ധർമ്മസങ്കടവും കണ്ടു, പരസ്പരം കണ്ണിൽ കണ്ണിൽ നോക്കി പുഞ്ചിരിയിട്ടു. ഗോമതിയമ്മ കുനിഞ്ഞിരുന്നു.

ബാലൻ അച്ഛനോടായി അതേ ചോദ്യം ആവർത്തിച്ചുകൊണ്ടിരുന്നു. ഉത്തരം കിട്ടിയേ അവൻ അടങ്ങുകയുള്ളു എന്നായപ്പോൾ, അച്ഛൻ രണ്ടും കല്പിച്ചു പറഞ്ഞുകൊടുത്തു—"ഇതാണു മോനേ, ഭക്തിമാർഗ്ഗം!"

"നിങ്ങളുടെ തല"—ഗോമതിയമ്മ കുനിഞ്ഞിരുന്നു മുറുമുറുത്തു.

"കൊച്ചമ്പ്രാ"

"എന്താ അഴകീ ഇവിടെ നില്ക്കുന്നതു ?"

"ചുമ്മാ" അവൾ അർത്ഥഗർഭമായി എന്നെ നോക്കി മന്ദഹസിച്ചു. ആ മന്ദഹാസത്തിനു ആയിരം സന്ധ്യാകാലത്തിന്റെ കോമളിമ ഉണ്ടായിരുന്നു. സായാഹ്ന രശ്മികൾ കൈതലപ്പിലും അവളുടെ കറുത്ത മെയ്യിലും പൂശപ്പെട്ടിരുന്നു.

"എന്താ ചുമ്മാ നില്ക്കുന്നതു്?" ഞാൻ ചോദിച്ചു.

"കൊച്ചിമ്പ്രാനെ കാണാൻ"

"എന്നെയോ, എന്തിനാ അഴകീ"

"ചുമ്മാ"

"അഴകി മഹാ സുന്ദരിയായിപ്പോയല്ലോ"

"കൊച്ചിമ്പ്രാനും"

ഞാൻ പതുക്കെ നടന്നു.

"കൊച്ചിമ്പ്രാൻ ഇനി എന്നാ പോവ"

"ഒരു മാസംകൂടെ കഴിഞ്ഞു്"

"കൊച്ചിമ്പ്രാ"

"എന്താ അഴകീ"

"ചുമ്മാ"

പകലിന്റെ തവണ കഴിഞ്ഞിരുന്നതിനാൽ രാത്രി കിഴക്കു നിന്നു പ്രവേശിക്കുകയായിരുന്നു. ഞാൻ നടന്നു. അവൾ ആ കൈതച്ചെടികളുടെ അടുത്തു് എന്നെ നോക്കിക്കൊണ്ടുതന്നെ നിന്നു.

അവൾ എന്നെ സ്നേഹിക്കുന്നുണ്ടാവും. അവൾ ഒരുപക്ഷേ എന്നിൽ അനുരക്തയായിരിക്കാം. ഒരു പുലയപ്പെണ്ണു് ഒരു മേലുട്ടുകാരനെ പ്രേമിക്കുക എന്നതു് സംഭവിച്ചിട്ടില്ലാത്ത കാര്യമാണു്. അവൾക്കെങ്ങനെ അതിനു ധൈര്യം തോന്നി. ഒരുപക്ഷേ കേവലം ജഡീയമായ ഒരാവേശമായിരിക്കാം. വിവേകശൂന്യമായ താരുണ്യത്തിന്റെ ഒരു പിഴച്ച കാൽവെയ്പായിരിക്കാം.

എങ്കിലും ആ ചിത്രം എന്റെ മനസ്സിൽനിന്നു് മാഞ്ഞില്ല. കൈതകളുടെ മറവിൽ നിന്ന ആ കറുത്ത സൌന്ദര്യം! അതു് എന്റെ സ്വപ്നത്തിന്റെ വിഷയമായിത്തീർന്നു.



പിറേറന്നു ഉച്ചതിരിഞ്ഞ സമയം ഞാൻ ആ പുന്നമരത്തിന്റെ ചുവട്ടിൽ ചാരുകസാലയിൽ ഇരുന്നു കാററു കൊള്ളുകയും ഒരു നോവൽ വായിക്കുകയുമായിരുന്നു. ഞാൻ വായിച്ചിട്ടുള്ള നോവലുകളിലെങ്ങും ഒരു പുലപ്പെണ്ണു് ഒരു "കൊച്ചിമ്പ്രാനെ" സ്നേഹിച്ചതായിട്ടു പറഞ്ഞിട്ടില്ല.

അവൾ ചുള്ളിക്കമ്പുകൾ ശേഖരിച്ചുകൊണ്ടു് ആ വഴി വന്നു. ഒരുപക്ഷേ ഞാനവിടെ ഇരിക്കുന്നതു കണ്ടിട്ടു അവൾ സൂത്രത്തിൽ അടുത്തു വന്നതായിരിക്കാം.

തോളത്തു ചുള്ളിക്കമ്പുകൾ നടുക്കി താങ്ങിപ്പിടിച്ചുകൊണ്ടു് അവൾ എന്റെ പുറകിൽ എത്തി. ആ പുന്ന നിറച്ചു പൂക്കളുണ്ടായിരുന്നു. പുന്നയുടെ ചുവട്ടിൽ ധാരാളം പൂക്കൾ പൊഴിഞ്ഞുകിടന്നിരുന്നു. അവൾ കുനിഞ്ഞു് ഒരു പൂവെടുത്തു് എന്റെ ദേഹത്തേക്കെറിഞ്ഞു. കാമുകീകാമുകന്മാർ പൂക്കൾ കൊണ്ടെറിയുക എന്നൊരു പതിവു പുസ്തകങ്ങളിൽ വായിച്ചിട്ടുണ്ടു്. പക്ഷേ അവളെ എനിക്കു പ്രേമിക്കുവാൻ സാധിക്കുകയില്ലെന്നു ആ കിടാത്തിക്കു അറിഞ്ഞുകൂടേ?

"തേവൻ പുലയൻ എവിടെ പോയി അഴകീ"

"മലേ പോയി" അവൾ പറഞ്ഞു. "കൊച്ചിമ്പ്രാനെന്നതാ ഈ വായിക്കുന്നെ?"

"നോവൽ"

"കൊച്ചിമ്പ്രാൻ എന്നെ നോവിക്കുമെന്നാണോ?"

അവൾ ചോദിച്ചു. എനിക്കു ചിരി വന്നു.

"അതെ"

"കൊച്ചിമ്പ്രാൻ എപ്പോഴും ഇവിടാണോ ഇരിക്ക്ണെ?"

"വൈകുന്നതുവരെ ഇരിക്കും."

"രാത്രീയിലും ഇവിടെ വന്നിരിക്കുമോ"

"ഇല്ല."

"എന്നാൽഅടിയൻവന്നിരിക്കും"

"രാത്രീലോ"

"ഉം."

"ഒററയ്ക്കോ"

"ഉം"

"എന്തിനു്?"

"ചുമ്മാ"

"നിനക്കു പേടിയില്ലേ?"

"ഇല്ല; കൊച്ചിമ്പ്രാൻ ആ ജന്നാലിൽ കൂടി നോക്കിക്കോണം.

അവൾ ചുള്ളിക്കെട്ടും തോളത്തു വച്ചുകൊണ്ടു് അവളുടെ തറയിലേക്കു നടന്നുപോയി. അവളുടെ ഉയർന്നു വടിവൊത്ത മാർവ്വിടവും, ഒതുങ്ങിയ വയറും, കടഞ്ഞെടുത്തതുപോലുള്ള കണങ്കാലുകളും, സമൃദ്ധമായ ചുരുണ്ട തലമുടിയും, എണ്ണക്കറുപ്പുനിറവും! ഞാൻ പുസ്തകം അടച്ചു അവളെ തന്നെ നോക്കിയിരുന്നു.

രാത്രിയിൽ അവൾ ആ പുന്നമരത്തിന്റെ ചുവട്ടിൽ വന്നിരിക്കുമെന്നു്. ആ കിടാത്തിക്കു് കിറുക്കുണ്ടോ?

പൌർണ്ണമി ചന്ദ്രനേയും എളിയിൽ വച്ചുകൊണ്ടു് രാത്രി ആകാശമുററത്തേക്കു് ഇറങ്ങി. വെളുത്ത പുന്നപ്പൂക്കളെ ചന്ദ്രരശ്മികൾ ശബ്ദമുണ്ടാക്കാതെ ചുംബിച്ചുകൊ

ണ്ടിരുന്നു.

നാട്ടുമ്പുറത്തെ വിളക്കുകളെല്ലാം അണഞ്ഞു കഴിഞ്ഞു. ലോകം സുഷുപ്തിയിൽ അമർന്നു. ആകാശത്തിലും ഭൂമിയിലും നിശ്ശബ്ദത തുളുമ്പി നിന്നു. ഞാൻ ഉറങ്ങിയില്ല. ഞാൻ ജനൽ തുറന്നു ആ പുന്ന മരത്തിന്റെ ചുവട്ടിലേക്ക് നോക്കി. അതിന്റെ ചുവട്ടിൽ അവൾ നിൽപുണ്ട്. അഴകി!

പുന്നപ്പൂക്കളുടെ മുകളിൽ ചന്ദ്രിക ഉറക്കിളച്ചു നിന്നിരുന്നു. എന്റെ ഹൃദയം തുടിച്ചു.

അവൾ എന്തിനു അവിടെ വന്നുനിൽക്കുന്നു. അവൾക്കെന്നോട് എന്തെങ്കിലും പരമരഹസ്യം പറയാനുണ്ടാവും.

ഞാൻ പതുക്കെ കതകു തുറന്നു.

ഞാൻ ആ പുന്നമരത്തിന്റെ ചുവട്ടിലേക്കു ചെന്നു.

"അഴകീ!" ഞാൻ മന്ത്രിച്ചു.

കൊച്ചിമ്പ്രാ."

"നീ എന്തിനാ ഇവിടെ നിൽക്കുന്നതു്."

അവൾ മറുപടി പറഞ്ഞില്ല.

ഞാൻ ചുറ്റും നോക്കി. മനോഹരമായ ചന്ദ്രിക—ഇരുളും വെളിച്ചവും ഇടകലർന്നുള്ള മാദകമായ മൂകത. പുന്നച്ചുവട്ടിൽ പുന്നപ്പൂക്കൾ മെത്ത വിരിച്ചിരുന്നു.

ഞാൻ ഇരുന്നപ്പോൾ അവൾ എന്റെ അടുത്തിരുന്നു.

"അഴകീ"

"എന്തോ" മാടപ്രാവിന്റെ കൂജനം പോലുള്ള മറുപടി.

"നീ എന്തിനാണ് എന്നെ സ്നേഹിക്കുന്നതു്."

അവൾ എന്റെ കൈപ്പത്തി പിടിച്ചു അവളുടെ വക്ഷസ്സിൽ വച്ചു. ആ ഹൃദയം ഇടിക്കുന്നുണ്ടായിരുന്നു.

"ഞാൻ നിന്നെ വിവാഹം കഴിക്കുന്നതിനു നിനിക്ക് ഇഷ്ടമാണോ?"

"അല്ല."

"നീ പിന്നെയെന്തിനാണ് എന്നെ സ്നേഹിക്കുന്നതു്,"

"ചുമ്മാ."

"നീ വിവാഹം കഴിക്കുമോ"

"ഇല്ല."

"അതെന്താ?"

"എനിക്കു കൊച്ചിമ്പ്രാനെ കണ്ടാൽ മതി."

ഇലകളുടെ വിടവിൽ കൂടി നേർമ്മയുള്ള ചന്ദ്രികാരശ്മികൾ നൂർന്നിറങ്ങി ഞങ്ങളുടെ ശരീരങ്ങളിൽ പതിഞ്ഞുകൊണ്ടിരുന്നു.

ജീവനുള്ള പൊൻകിനാവ്!

യാമങ്ങൾ!

കിഴക്കു വെള്ളക്കാൽ വീശുംമുമ്പ് അവൾ എണീറ്റു. അവൾ എന്നെ തട്ടിയുണർത്തിയിട്ടു അതിവേഗം നടന്നു.

പിറ്റേപ്പകലിൽ ഞാൻ അവളെ അന്വേഷിച്ചു; കണ്ടില്ല! നിലാവണിഞ്ഞ രാത്രി വീണ്ടും വന്നു. ഞാൻ രാത്രി മുഴുവനും ആ പുന്നവൃക്ഷച്ചുവട്ടിൽ കഴിച്ചുകൂട്ടി; അവൾ വന്നില്ല. പകലുകളും രാത്രികളും അവളെ കൂടാതെ എന്റെ സമീപത്തു കൂടെ കടന്നുപോയി.

അവൾക്കു പനി പിടിച്ചു എന്ന കാര്യം വളരെ വൈകിയാണ് ഞാൻ അറിഞ്ഞതു്. ഞാൻ അവളുടെ തറയിലേക്ക് കയറിച്ചെന്നു. അവൾ ആസന്നമരണയായി കിടക്കുകയായിരുന്നു.

"അഴകീ" ഞാൻ വിളിച്ചു. എന്റെ കണ്ണിൽ കണ്ണീർത്തുള്ളികൾ പൊടിഞ്ഞു.

"കൊ—ച്ചി—മ്പ്രാ"

ഞാൻ അവളുടെ മുഖത്തേക്കു എന്റെ മുഖം അടുപ്പിച്ചു.

ആ അധരങ്ങളിൽ വളരെ ഭയത്തോടു കൂടി ഒരു പുഞ്ചിരി വന്നു നിന്നിട്ടു പെട്ടെന്ന് അപ്രത്യക്ഷമായി.

"അടിയ—നെ ആ പുന്നച്ചോട്ടിൽ—അടക്കണം" അവൾ മന്ത്രിച്ചു. പാവം! അവൾ കണ്ണടച്ചു.

അവൾ അന്നു കൈതച്ചെടികളുടെ മറവിൽ നിന്നപ്പോൾ ഉണ്ടായ സായാഹ്നം പോലെതന്നെ അന്നു സായാഹ്നം വന്ന് ആ പാവപ്പെട്ട പുലത്തറയുടെ മുറ്റത്തു നിന്നിരുന്നു. പക്ഷേ എത്രയോ ബീഭത്സമായ ഒരു സായാഹ്നം ആയിരുന്നു അതു്. ലോകത്തിലുണ്ടായിട്ടുള്ള എല്ലാ പ്രേമകാവ്യങ്ങളേയും വെല്ലുവിളിച്ച ആ ഹൃദയത്തിന്റെ സ്പന്ദനം നിന്നു.

പൂക്കൾ വിരിച്ച ആ പുന്നയുടെ ചോട്ടിൽ അഴകിയുടെ മൃതദേഹം സംസ്കരിക്കപ്പെട്ടു.

നിമിഷങ്ങൾപോലെ വർഷങ്ങൾ കടന്നുപോയി. ആ പുന്നമരം

കുഞ്ചൻ, ഇ. വി., സഞ്ജയൻ, ബഷീർ, സീതാരാമൻ മുതലായവരുടെ സാഹിത്യ സംഭാവനയിലേക്കു മാടശ്ശേരിയുടെ എത്തിനോട്ടം

# മലയാളത്തിന്റെ പൊട്ടിച്ചിരി

**മാടശ്ശേരി**

ചിരിക്കാൻ കച്ചകെട്ടി ഇറങ്ങുകയും അതു ജീവിതധർമ്മമായി സ്വീകരിക്കയും ചെയ്തവർ ഏറെയുണ്ടെങ്കിലും വിജയിച്ചവർ രണ്ടുപേർ മാത്രം. ഒന്നു ഈ. വി. മററതു സഞ്ജയൻ. ചെറുകഥയെഴുതിത്തൂലികക്കു ലാഘവം വരുത്തി, സി. വിയുടെ സാമീപ്യംകൊണ്ടു സാഹിത്യമർമ്മജ്ഞനായി, സാധാരണക്കാരനു രസിക്കുന്നതിനുവക, കഥയിലോ നാടകത്തിലോ അല്ല നൽകേണ്ടതെന്നും നേരിട്ടറിഞ്ഞു്, ഈ. വി. ഈരംഗത്തിൽ വന്നപ്പോൾ അതിനുമുമ്പും പിൻപും വന്നവരും വരുന്നവരും അസ്തപ്രഭന്മാരായതിൽ അത്ഭുതപ്പെടുവാനില്ല. പദ്യത്തിൽ കുഞ്ചൻനമ്പിയാർ സാധിച്ചതു ഗദ്യത്തിൽ ഈ. വി. സാധിച്ചു. മലയാളത്തിന്റെ കവി നമ്പിയാരാണെങ്കിൽ മലയാളത്തിന്റെ ഗദ്യകാരൻ ഇ. വി. യാണ്, ആദ്യത്തെ വായനയിൽ മുഷിവുകൂടാതെ ഒരററം മുതൽ അങ്ങേററം വരെ ഒരേ ഇരുപ്പിൽ വായിച്ചുതീർക്കാൻ സാധാരണക്കാരനു, നേരെമനസ്സിലാക്കാൻ, മലയാളത്തിൽ സരസമായിവല്ലതും എഴുതിയിട്ടുണ്ടെങ്കിൽ അതു ഈ വിയുടെ ഈവിധത്തിലുള്ള ഗ്രന്ഥങ്ങളാണു്.

എം. എൽ. സി. കഥകളും, കവിതക്കേസും കൊണ്ടു പ്രതിദിന പത്രങ്ങളായിത്തീർന്ന മലയാളമനോരമയും മലയാളരാജ്യവും വായനക്കാരെ സമീപിച്ച അവസരങ്ങൾ എത്ര ആഹ്ലാദകരങ്ങളായിരുന്നു എന്നു ഇന്നും മറക്കാൻ എനിക്കു സാധിക്കയില്ല. ആരോടും ഇവയുടെ ഗുണങ്ങളെ പറഞ്ഞു കേൾപ്പിക്കേണ്ട. വ്യാഖ്യാനിച്ചു മനസ്സിലാക്കേണ്ട. അവയെ എല്ലാവരും അറിഞ്ഞു മനസ്സിലാക്കിക്കൊള്ളും. ഈ വരവു് മലയാള സാഹിത്യത്തിൽ ഒരു നല്ലവരുമാനമുണ്ടാക്കി. വായനക്കാർക്കു വ്യാഖ്യാനം കൂടാതെ സമീപിക്കാവുന്ന ഒരു സൽസാഹിത്യം ഗദ്യത്തിലും ഇതോടെ ഉണ്ടായി. തൂലികാനാമങ്ങളായി സ്വീകരിച്ച "ത്രിലോകസഞ്ചാരിയും" നേത്രരോഗിയും, എവിടെയും കടന്നുചെന്നു. കൊട്ടാരം മുതൽ കുടിലു്വരെ. അവർ എല്ലാം ഇഷ്ടപ്പെടുന്നകാര്യവും പറഞ്ഞു. 'ചിരിയും ചിന്തയും, എന്നപേരിൽ പിന്നീടു പ്രസിദ്ധപ്പെടുത്തിയ ഗ്രന്ഥപരമ്പരയിലടങ്ങിയ ഇത്തരം പ്രബന്ധങ്ങൾ മലയാളഭാഷയെ സാധാരണക്കാരനോടു ബന്ധിച്ചു. അടുത്തറിയേണ്ടവനും, അടുത്തറിയുന്നവനും ആയ ഒരു ചങ്ങാതിയാണു് സാഹിത്യം എന്നു അന്നാണു് മലയാളികൾ പരക്കെ മനസ്സിലാക്കിയതു്. വിനോദസാഹിത്യത്തെ വിശകലനം ചെയ്യുഓരോരീതിയിലും ചിലതെഴുതാനല്ല ഇ. വി. ശ്രമിച്ചതു്. എല്ലാം തൽക്കാല സൗകര്യത്തിനു ഇ. വി. സ്വീകരിച്ചു. വിനോദത്തിന്റെ ഉൾപ്പിരിവെല്ലാം ഈ. വിയുടെ കൃതികളിൽ ഉൾച്ചേർന്നു കിടപ്പുണ്ടു്. സാഹിത്യത്തിൽ കവിരക്കേസിന്റെ വൈകൃതത്തെ മാത്രമല്ല ഈ. വി. പിടികൂടിയതു്. കോടതിയേയും വായനക്കാരനെയും എല്ലാം. ത്രിലോകസഞ്ചാരിയും നേത്രരോഗിയും എല്ലാം മനസ്സിലാക്കി അ



---

വളർന്നു വലിയ ഒരു വൃക്ഷമായിരിക്കുന്നു. അതിന്റെ ചുവട്ടിൽ കൊച്ചുകുട്ടികൾ കഞ്ഞിയും കറിയും വച്ചു കളിക്കാറുണ്ടു്. ഇന്നും അവിവാഹിതനായി കഴിയുന്ന ഈ വൃദ്ധൻ ആ പുന്നമരത്തിന്റെ ചുവട്ടിൽ ഇരുന്നു കഥകൾ എഴുതാറുണ്ടു്.

വയുടെ പുറമ്പൂച്ചു പൊളിച്ചു. ദിജേന്ദ്രനാഥടാഗ്രൊന്നു പേരുവച്ചു എഴുതിയ തൂലികാചിത്രങ്ങൾ അന്നു ജീവിച്ചിരുന്ന മഹാമതിമാന്മാരെ ഒരു രസികൻ ശസ്ത്രക്രിയയ്ക്കു വിധേയമാക്കി. അതിലുൾപ്പെടാതിരിക്കുവാനും, ഉൾപ്പെടുത്തുവാനും, ഈ. വിക്കും അദ്ദേഹത്തെ ചുററിപററി നടന്നവർക്കും കൈമടക്കു കൊടുത്തവരെ എനിക്കറിയാം. മോട്ടോർകാറുകാരുടെ ഭാഷയിൽ കണ്ട വിനോദമാണു് കൺഡക്ടർ കുട്ടിയെ സൃഷ്ടിച്ചതെങ്കിലും ആ സൃഷ്ടി ഒരു പ്രത്യേക സൃഷ്ടിയായി. 'കുട്ടി'യാകുന്ന ആവനാഴിയിൽ പ്രത്യക്ഷപ്പെട്ട ശരങ്ങൾ കുറിക്കു കൊള്ളുന്നതായിരുന്നു. തല കുലുക്കിക്കുന്നതും.

എന്നാൽ ഈ.വി.ക്കു ഒരബദ്ധംപററി. ഈ.വി. കൃതികളായ കൃതികളെല്ലാംസമാഹരിച്ചു ഒന്നു പ്രസിദ്ധപ്പെടുത്താൻ ആരും ശ്രമിച്ചില്ല. എം.എൽ.സി. കഥകൾ, കവിതാകേസ്, ആ കാലങ്ങൾ, ചിരിയും ചിന്തയും, പോലീസ് രാമായണം, ഇവയിൽ പലതും ഇന്നു അലഭ്യങ്ങളാണു്. ഇവകൂടാതെ ഇതിലേറെ വലിപ്പം വരുന്നതു പുസ്തകരൂപത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുമില്ല. "പടറുകാ പത്തു കൊടുത്തയക്കണം; മന്നു കത്തു" പോലും സമ്പാദിച്ചു അച്ചടിപ്പിച്ചു പുസ്തകമാക്കുവാൻ മടിക്കാത്തവർ ഈ വിധത്തിൽ ഈ വി. യുടെ കൃതികൾ ഒന്നു ശേഖരിക്കാൻ ശ്രമിക്കണം. അതിനേറെ വൈഷമ്യവുമുണ്ടുതാനും. ഏതെല്ലാമാണു് താൻ എഴുതി; ആർക്കെല്ലാമാണു കൊടുത്തതെന്നു ഈ-വിക്കു തന്നെ നിശ്ചയമില്ല. പിന്നെ കാലംകഴിഞ്ഞും പോയി. എങ്കിലും വായനക്കാർക്കു രസിക്കാൻ ഇന്നുമല്ല എന്നും വക നൽകുന്നതു ഈ-വി. ഏറെ സമ്പാദിച്ചിട്ടുണ്ടു്.

ഈ ദുർഭാഗ്യം സഞ്ജയനുണ്ടായില്ല. സഞ്ജയനെഴുതിയതു സമാഹരിക്കാൻ ആളുണ്ടായി. എങ്കിലും എല്ലാരീതിയിലുമുള്ള ആളുകളെ സമീപിക്കാൻ ഈ-വിയുടെ കെല്പു സഞ്ജയനില്ല. രീതികളിലായിരുന്നു സഞ്ജയനു ഭ്രമം. പോരെങ്കിൽ കോഴിക്കോടൻ കാര്യങ്ങളിലും. അല്ലാതെ ഏവർക്കും രസിക്കുന്നതും ഏറെ ഈ-വി-യെ പ്പോലെ സഞ്ജയൻ എഴുതിയിട്ടില്ല. സംശയമുണ്ടെങ്കിൽ "ചിരിയും ചിന്തയും" ഒരു ഭാഗവും 'സഞ്ജയൻ' ഒരു ഭഗവും കൂടി എടുത്തു വായിച്ചു നോക്കിയാൽമതി. എന്നാൽ ഈവി മനുഷ്യരെ രസിപ്പിക്കാൻ നർമ്മത്തിൻെറ എല്ലാവിഭാഗവും സ്വീകരിച്ചു. സഞ്ജയൻ നർമ്മത്തെ പോഷിപ്പിക്കാനും. നർമ്മത്തിൻെറ ശാസ്ത്രീയമായ വഴിയെല്ലാം സഞ്ജയൻ വ്യാഖ്യാനിച്ചു. നർമ്മമായാലും ധർമ്മമായാലും അധർമ്മമായാലും വായനക്കാരൻ രസിക്കണമെന്നു ഈ-വിയും നിശ്ചയിച്ചു. നമുക്കുപെൺപോലീസുമതി,

"നമുക്കുപെൺ,പോൽ ഈ സുമതി എന്ന തലക്കെട്ടിൽ തന്നെ തന്നെ ശരവ്യമാക്കി ഒരു ഉപന്യാസം ഈ രീതിയിൽ ഒരിക്കലും സഞ്ജയൻ എഴുതുകയില്ലായിരുന്നു. അദ്ദേഹത്തിൻെറ ധർമ്മബോധം അതിനു അനുവദിക്കുകയുമില്ല. എന്നാൽ ഈ-വിക്കു ഇതിൽ ഒരു മടിയില്ലതാനും. ഒന്നും അദ്ദേഹത്തിനു മൂകമായ ആരാധനക്കു വിധേയമായിരുന്നില്ല. എന്നാൽ സഞ്ജയൻ മറിച്ചും. 'ഈ-വിയുടെ വിനോദം കള്ളുഷാപ്പിലെ വിനോദമാണെന്നു, പി. ദാമോദരൻപിള്ള പറയുന്നതിലും അല്പംകാര്യമുണ്ടു്. പക്ഷെ മദ്യവർജ്ജനം കാൺഗ്രസ്സുപരിപാടിയിലുണ്ടു്. എങ്കിലും--ഇല്ല അതുപറയേണ്ട. സാധാരണക്കാരൻ കുററവും കുറവും ഉള്ള ഈവിയെ കൂടുതൽഇഷ്ടപ്പെടും.

ഈ-വിക്കും സഞ്ജയനും അനുയായികൾ ഏറെയുണ്ടു്. പക്ഷെ ഇവരാരും ഈ-വിയും സഞ്ജയനും ആകയില്ല. കോവൂരും എൻ. പി. ചെല്ലപ്പൻനായരും, പുത്തേഴത്തു രാമൻമേനോനും എല്ലാം ഫലിതത്തിൻെറ പോഷണത്തിനു ശ്രമിക്കുന്നവരാണു്. എന്നാൽ സ്നേഹം കൊണ്ടു വിശ്വം ജയിച്ച മഹാത്മജിയും ഭരണാധികാരം കിട്ടിയപ്പോൾ കുറച്ചു നേരത്തേക്കു ബ്രഹ്മാന്യനായികഴിഞ്ഞ നമ്മുടെ മുൻ ചീഫ്മന്ത്രിയും പോലാണു് ഇവരുടെ നിലപാടുകളുടെ വ്യത്യാസം. തനിയെ വഴുതലും വഴുപ്പിച്ചതും തമ്മിലുള്ള ഭേദം ഇവിടെ ദൃശ്യമാണു്. എങ്കിലും 'കാററുപിടിച്ച തോണിയും, 'ലഫ്ടനൻറു് നാണി

യും, "ചവറ്റു കൊട്ടയും' വായിക്കാവുന്ന കൃതികളാണു്.

'കുഞ്ഞിയമ്മ "പഞ്ചുമേനോൻ, എന്ന രണ്ടു വിചിത്രസൃഷ്ടികളുടെ അഭിപ്രായങ്ങളായി ലോകസംഭവങ്ങളെ വിനോദക്കണ്ണാടിയിൽ കൂടി നോക്കുന്ന ശ്രീ-പി. കെ. രാജരാജവർമ്മ ഒരു കഥയെഴുത്തുകാരനുള്ള പാടവം വിനോദസാഹിത്യത്തിൽ പ്രതിബിംബിച്ചുകാട്ടി വിജയം വരിച്ച ആളാണു്. എന്നാൽ സ്വന്തം കാര്യമായ ബർമ്മായിൽ നിന്നും യുദ്ധകാലത്തു ഓടിപ്പോന്ന കഥ പറയുന്ന' വിജയകരമായ പിന്മാറ്റ'മാണു് അദ്ദേഹത്തിന്റെ മികച്ച കൃതി. ആളെ ചൂണ്ടിപറയുകയും, ചിരിച്ചുംകൊണ്ടു ചങ്കിനു കുത്തുകയും ഒക്കെ ചെയ്യാറുണ്ടെങ്കിലും വൈക്കം മുഹമ്മദ് ബഷീർ ഈ രീതിയ്ക്കു് ഒന്നു കൂടി പരിഷ്കാരം കൊടുത്തിട്ടുണ്ടു്. സംസാരഭാഷയും, സാധാരണന്റെ ജീവിതവും ഏറെ അനുഭാവപൂർവ്വം സരസമായി പ്രതിപാദിയ്ക്കുന്നതിനു ബഷീർ സമർത്ഥനാണു്. കാഥികനെക്കാൾ വിനോദ പ്രിയനായി ബഷീറിനെ കണക്കാക്കാം. മുച്ചീട്ടുകളിക്കാരന്റെ മകൾ 'എന്ന പ്രബന്ധം ചെറുകഥകൾക്കു ഒരു നല്ല മാതൃകയാണെങ്കിലും മനുഷ്യസ്വഭാവങ്ങളുടെ വൈകൃതങ്ങളെ വിളംബരം ചെയ്യാനാണു് പുറപ്പാടു്. ആ കഥയിലെ പാത്രങ്ങളായ മണ്ടൻ മുത്തപ്പയും, ആനവാരി രാമൻനായരും, പൊൻകുരിശു തോമ്മയും, എട്ടുകാലി മമ്മൂഞ്ഞും എല്ലാം കൂടി ഇടപഴകിയ ഏറെ ചിത്രങ്ങൾ മുറസ്സുരചിച്ചു മലയാളത്തിലും ഒരു പികവിക്കുപേപ്പേഴ്സ് തന്നെ രചിയ്ക്കാനാണു് ബഷീറിന്റെ ശ്രമം. അതായതു 'കുഞ്ഞിയമ്മേയും പഞ്ചുമേനോന്റെയും' പിറകെ പോവുകതന്നെ. എന്നാൽ ഈ തെരുവുതെണ്ടികളുടെ ഘോഷയാത്രയിൽ പറയുന്ന വാക്കുകളും കാണിക്കുന്ന വിഡ്ഢിത്തങ്ങളും രാഷ്ട്രീയവും സാമുദായികവും ആയ വക്രതകളുടെ വ്യാഖ്യാനങ്ങളാണെന്നു അധികം പേരും മനസ്സിലാക്കികഴിഞ്ഞിട്ടില്ല. ഇതു ബഷീറിന്റെ വിജയമാണോ പരാജയമാണോ എന്നു കാലം തീരുമാനിയ്ക്കും. വാദ്ധ്യാർ കഥ, പറയാൻ തുടങ്ങിയ കാര്യവും കഥപറയുന്നതിനെക്കാൾ മെച്ചമായി എങ്ങും എങ്ങും തൊടാത്ത വിധത്തിൽ 'ഞാനൊന്നു മറിഞ്ഞില്ലോ രാമനാരായണ, എന്നു ജപിച്ചു ചുററുമുള്ളവരെ പരിഹസിക്കാനാണു്, ചുവടുവച്ചതും. അനുഭാവത്തോടേ അയൽക്കാരുടെ ജീവിതം പ്രതി

പാദിക്കുമെങ്കിലും അതിനകത്തും 'കളിയാക്കലിൻെറ ഒളിച്ചുകളി' ഏറെ തിരുകിക്കയററാൻ കാരൂരു മടിക്കയില്ല. പക്ഷേ അതു പ്രത്യക്ഷപ്പെടരുതെന്നു ആദ്യം നിർബന്ധമുണ്ടായിരുന്നു. താനും ചുററുപാടുമാണു് കാരൂരിനു കഥയ്ക്കു വിഷയം. പക്ഷേ കഥ പറയാൻ തുടങ്ങിയാൽ എഴുതുന്നതു കഥയല്ല ഫലിതവുമാണു്. ഈ വ്യവസായം മുഴുവൻ പ്രത്യക്ഷപ്പെടുന്നതു 'കഥയല്ലാ'ത്ത 'ഒരുപിടി മണ്ണി'ലാണുതാനും. വി. കെ. രാജരാജവർമ്മ ഒരു കാഥികനും കാരൂരും ബഷീറും നർമ്മനിർമ്മാതാക്കളും ആയി മുറയ്ക്കു മാറുകയാണു്. ഈ വച്ചുമാററം അത്ര പന്തിയാവുന്നില്ലെന്നാണു് എനിക്കു തോന്നുന്നതും.

മർമ്മം നോക്കിയും, പുഴുത്ത വ്രണത്തിൽ കുത്തിയും നമ്മളെ ചിരിപ്പിക്കുന്ന മററു ചിലരുമുണ്ടു്. എന്നാൽ ഈ വിനോദം ഉപദ്രവമാണോ, ഉത്സാഹമാണോ നൽകുന്നതെന്നു സംശയമാണു്. ഡി. സി. കിഴക്കേമുറിയുടെ യത്നം ഈ വഴിപിഴച്ച പോക്കിൻെറ അങ്ങേ അററമാണു്. 'കുററിച്ചൂലും,' 'എലിവാണവും,' എന്നും കാണാറുള്ള 'കറുപ്പും വെളുപ്പും' ഇതിൻെറ ഉദാഹരണങ്ങളാണു്. രാഷ്ട്രീയവൈകൃതങ്ങൾ മാററാൻ നല്ല ഓപ്പറേഷൻതന്നെയാണു് വേണ്ടതു്. അല്ലാതെ വെറും കുത്തും വെട്ടുമല്ല. ദ്വേഷ്യം മാററുന്നതിനേക്കാൾ ദ്വേഷം വർദ്ധിപ്പിക്കാനല്ലേ ഇതു ഉതകുന്നതെന്നു ഒരു സംശയവും. എങ്കിലും കടുത്ത ചായംകൊണ്ടു വരച്ച ചിത്രങ്ങളിലും ചിലപ്പോൾ ലളിതരേഖകൾ അറിയാതെ പ്രത്യക്ഷപ്പെടും. അത്തരം ചില ഉദാഹരണങ്ങൾ സൂക്ഷിച്ചുനോക്കിയാൽ ഇവയിലും കാണാം. എങ്കിലും സി. സി.യുടെ യത്നം ഒരു കുട്ടിക്കളിയായി പത്രപാരായണക്കാർക്കു തോന്നുന്നതു മലയാളികളുടെ മുൻസൂചിപ്പിച്ച പ്രത്യേകതകൊണ്ടാണു്. മററു പത്രങ്ങളിൽ പല പേരിലും പ്രത്യക്ഷപ്പെടുന്ന ഇത്തരം വിശദീകരണങ്ങൾക്കു് ഇത്രയും പോലും രസികത്തമില്ല. പണ്ടത്തെ ചാക്യാരുടെ പുതുവേഷമാണു് ഡി. സി. കെട്ടുന്നതും. പറയുന്നതിനിടയ്ക്കു അല്പം രസികത്വം അറിയാതെ പറഞ്ഞുപോകുന്നവരാണു് മൂർക്കോത്തു കുമാരനും, കുഞ്ഞപ്പയും, മററും. അച്ചൻെറ കാക്കയും മകൻെറ (കുഞ്ഞപ്പ) ലോലാക്ഷികളും ഈ രീതികൾക്കു ഉദാഹരണമാണു്. മീശാൻ, മുൻഷി പരമുപിള്ള തുടങ്ങിയ മററു ചിലരും ഈ വഴിയിൽ ചിലപ്പോൾ വിജയപൂർവ്വം സഞ്ചരിക്കുന്നവരാണു്. കെ. സുകുമാരൻ ഒരു കാലത്തു പൊടിപ്പൻ സംഭാഷണംകൊണ്ടു കുറച്ചു മിടുക്കു കാട്ടി. ഈച്ച, പൂച്ച, ചിതൽ, പല്ലി ഇവയെപ്പററി ശാസ്ത്രീയമായ അറിവു നൽകുന്നതിനൊപ്പം ഒന്നു ചിരിക്കുവാനുള്ള വകയും ഇദ്ദേഹം നമുക്കു നൽകി. സുകുമാരകൃതികൾ 'പറഞ്ഞാൽ നുണ എഴുതിയാൽ കഥ' എന്നദ്ദേഹത്തിൻെറ നിർവ്വചനത്തിനു ചേന്നതാണു്. ചുരുക്കിപ്പറഞ്ഞാൽ വിനോദം മലയാളിക്കുകൂടെ പിറവിയാണു്. പക്ഷേ അന്യരെ കരയിച്ചു ചിരിക്കാൻ അയാൾക്കു മടിയില്ല. ആദ്യവസാനം വിനോദം കൊണ്ടു കൈ കഴുകിയവരാണു് മലയാളികൾ. എന്നാൽ പദ്യത്തിൽ കുഞ്ചൻനമ്പ്യാരും ഗദ്യത്തിൽ ഈ. വി. യും ഇതു കൊണ്ടു മുടിചൂടി. ചെറുശ്ശേരിയും സഞ്ജയനും ഇവരുടെ അടുത്തെത്തി. മററുള്ളവരും കൂട്ടത്തിൽ പാടി. ഇന്നു ജീവിച്ചിരിക്കുന്നവരിൽ സീതാരാമനു നല്ലവണ്ണം നർമ്മബോധമുണ്ടു്. ബഷീറും കാരൂരും പി. കെ. രാജരാജവർമ്മയും നമ്മളെ ചിലപ്പോഴൊക്കെ കൊണ്ടുപിടിച്ചു ചിരിപ്പിക്കും. മററു ചിലർ വേറെ വിധത്തിലും നമ്മെ മന്ദഹസിപ്പിക്കും.

വേദനയില്ലാതെ പ്രസവിക്കുവാൻ സ്ത്രീകൾക്കു് ആഗ്രഹമുണ്ടു്. അവരുടെ വേദന കുറഞ്ഞുകാണുവാൻ അവരുടെ വല്ലഭന്മാർക്കും അഭിലാഷമുണ്ടു്. അതിന്നു് ഗർഭാധാനം മുതൽ പ്രസവം വരെ മരുന്നു കുടിക്കുന്ന വനിതകൾക്കു ഒരു ഡോക്ടർ നൽകുന്ന ഉപദേശം.

# മരുന്നുപയോഗിച്ചു പ്രസവവേദന കുറയ്ക്കാമോ

(ഡോ: ലീലാമ്മകുര്യൻ എൽ.എം.എസ്)

കുട്ടി ജനനസമയത്തേ മരിച്ചുപോകുക എന്നതു ഇന്ത്യയിൽ ധാരാളം സംഭവിക്കുന്നുണ്ടു്. ചിലപ്പോൾ പ്രജയ്ക്കു് പൂർണ്ണവളർച്ച സംഭവിക്കാത്തതുമൂലം ഇതു് ഉണ്ടാവാം. ഈ കാര്യത്തിൽ ഡോക്ടർക്കു വേണ്ട സഹായം ചെയ്യാൻ സാധിക്കയില്ല. എന്നാൽ പലപ്പോഴും ഇപ്രകാരമുള്ള മരണം സംഭവിക്കുന്നതു് കുട്ടികൾക്കു് പ്രാണവായു കിട്ടായ്കയാലാണു്.

ഗർഭാശയത്തിൽ വച്ചു് കുട്ടി നേരിട്ടു പ്രാണവായു ശ്വസിക്കുന്നില്ല.

ഗർഭാശയത്തിൽ വച്ചു് അതിന്റെ ശ്വാസകോശം പ്രവർത്തനരഹിതമാണു്. എന്നാൽ ഹൃദയത്തിന്റെ സ്പന്ദനം മുഖാന്തരം ആണു് രക്തം ശരീരത്തിൽ ഓടുന്നതു്.

ജനിച്ച ഉടനെ ഹൃദയത്തിലുള്ള ഒരു വാൽവ് (valve) അടയുകയും അതിൽ നിന്നു് രക്തം ശ്വാസകോശത്തിലേക്കു് പ്രാണവായുവിനെ ഉൾക്കൊള്ളാനായി പ്രവേശിക്കുകയും ചെയ്യുന്നു.

വിധിനിർണ്ണായകമായ പ്രഥമ ശ്വാസസ്വീകരണത്തിനു് ആ വിഞ്ചു പൈതലിനെ ആരു പ്രേരിപ്പിക്കുന്നു എന്നു ആർക്കും അറിഞ്ഞുകൂടാ. ആ നിമിഷം മുതൽ തലച്ചോറിൽ നിന്നു ശിശുവിനു് ശ്വാസോച്ഛ്വാസത്തിനുള്ള ആജ്ഞ മുടങ്ങാതെ കിട്ടിക്കൊണ്ടിരിക്കുന്നു. ഈ പ്രവർത്തനത്തിനു ചിലപ്പോൾ വിഘ്നം വന്നു എന്നു വരാം. ആ വിധമുണ്ടാകുന്ന ശ്വാസം മുട്ടലിനെ തരണം ചെയ്യാൻ പ്രകൃതി ശിശുവിനു് അത്ഭുതകരമായി ശക്തി കൊടുത്തിട്ടുണ്ടു്. എങ്കിലും പ്രായപൂർത്തിയായ ഒരാൾക്കു് മരണത്തിനു അത്രയുമുള്ള ശ്വാസം മുട്ടലു മതി. പലപ്പോഴും ജനിച്ച ശിശു ശ്വാസംമുട്ടി മരിക്കുന്നു എന്നുള്ള വസ്തുത സാധാരണക്കാർ ഗ്രഹിച്ചിട്ടില്ലായിരിക്കും.

ഗർഭമുള്ള കാലത്തു് സ്ത്രീകൾ ചില മയക്കമരുന്നുകൾ തുടർച്ചയായി ഉപയോഗിക്കുന്നതുകൊണ്ടു് ജനനസമയത്തു് ശിശുവിനു് ശ്വാസോച്ഛ്വാസം ചെയ്യാൻ പ്രയാസം വരുന്നു എന്നു് തെളിയിക്കത്തക്ക അനുഭവങ്ങൾ ധാരാളം ഉണ്ടെന്നു ഡാക്ടറന്മാർ പറയുന്നു. മാതാവു ഈ മരുന്നുകൾ ഉപയോഗിച്ചാൽ 15 നിമിഷത്തിനകം ഗർഭശിശുവിന്റെ ശരീരത്തിൽ അതു പ്രവേശിക്കുന്നതായി ഡോക്ടറന്മാർ പറയുന്നു.

പ്രസവവേദന കുറയ്ക്കുന്നതിനുള്ള മയക്കമരുന്നുകൾ ഇതിലും അപകടം നിറഞ്ഞതാണു്. പ്രസവത്തിനു 4 മണിക്കൂർ മുമ്പു് മാതാവിനു കൊടുക്കുന്ന ഈ വിധമുള്ള മയക്കമരുന്നുകൾ ശിശുവിന്റെ ശ്വാസോച്ഛ്വാസത്തെ നിയന്ത്രിക്കുന്ന തലച്ചോറിലെ ഞരമ്പുകളെ സ്തംഭിപ്പിക്കുന്നു എന്നു് പറയപ്പെടുന്നു. ഈ വിധമെങ്കിൽ ജനിച്ച ശിശുവിനു് ഏതുവിധം ശ്വസിക്കാനുള്ള പ്രേരണ ഉണ്ടാവും.

ശ്വാസോച്ഛ്വാസത്തിനു തന്നെയല്ല തകരാറു വരുന്നതു്. തലച്ചോറിലുള്ള അറകൾക്കു് പ്രാണവായു കിട്ടാതെ അല്പനേരത്തേക്കു മാത്രമേ അതിജീവിക്കാൻ സാധിക്കയുള്ളൂ. അധികനേരത്തേക്കു പ്രാണവായു കിട്ടാതെ വന്നാൽ സ്ഥായിയായ നാശം തലച്ചോറിനു സംഭവിക്കും.

ചുഴലിദ്ദീനം, തലച്ചോറിന്റെ അശക്തി മുതലായതിന്റെ കാരണം ഈ ഘട്ടത്തിൽ വരുന്ന പ്രാണവായുവിന്റെ കുറവാണെന്നു് അഭിപ്രായപ്പെടുന്നു.

ബുദ്ധിമാന്ദ്യത്തിനു് കാരണം ഈ വിധം പ്രാണവായു ശിശുവിനു കിട്ടാത്തതാണെന്നു് ഊഹിക്കാൻ ന്യായം കാണുന്നുണ്ടു്.

അതിനാൽ തങ്ങളുടെ കുഞ്ഞുങ്ങൾക്കു നിയതി നിശ്ചയിച്ചിരിക്കുന്ന അസുഖങ്ങളെ തരണം ചെയ്യാനുള്ള പ്രാപ്തി കുറയ്ക്കുന്ന ഈ വിധമുള്ള മയക്കമരുന്നുകൾ സ്ത്രീകൾ ഉപയോഗിക്കരുതേ.

# എനിക്ക് ഒരു മിസ്ട്രസ് ആകണം

[പി. വിലാസിനി, തിരൂർ]

അരുണ ബാലമണ്ഡലത്തിലെ ഉപന്യാസമത്സരത്തിൽ മിസ്സ്. പി. വിലാസിനി (അഞ്ചാം ഫോറം വിദ്യാർത്ഥിനിയാണ്) ഒന്നാം സമ്മാനത്തിന് അർഹയായതു്. രണ്ടാം സമ്മാനത്തിന് അർഹനായ അമ്പലപ്പുഴ ആർ. നാരായണപിള്ള (അഞ്ചാം ഫോറം വിദ്യാർത്ഥി) ഒരു കവിയാകാൻ ആഗ്രഹിക്കുന്നു. മിസ്സ് വിലാസിനിയുടെ ലേഖനം പ്രോത്സാഹനാർത്ഥം ഈ ലക്കത്തിൽ ചേർത്തുകൊള്ളുന്നു. ഒന്നാം സമ്മാനമായി നൽകിയതു് ഡോ. കെ. ഭാസ്ക്കരൻനായരുടെ കലയും കാലവും എന്ന പുസ്തകമാണ്. സമ്മാനദാതാവ് മി. എം. കെ. മേനോനാണ്. രണ്ടാം സമ്മാനമായി അരുണയുടെ ഒരു വർഷത്തെ ലക്കങ്ങൾ അയച്ചുകൊടുക്കാമെന്ന് അരുണ മാനേജർ സമ്മതിച്ചിരിക്കുന്നു.

—കൊച്ചേട്ടൻ—

ആശ—ആ രണ്ടക്ഷരം അനശ്വരമാണ്. സപ്താത്ഭുതങ്ങളിലൊന്നായ ചൈനാഭിത്തി ഒരു പക്ഷെ ഒരു പൊട്ടിത്തെറികൊണ്ടു് കത്തി ചാമ്പലായേക്കാം. നിരവധി കൊല്ലത്തെ പ്രയത്നഫലമായുണ്ടായ 'താജ്മഹൽ' ഒരു പക്ഷെ തകർന്നു തരിപ്പണമായേക്കാം. എന്നിരിക്കിലും ആശ നശിക്കുവാൻ പോകുന്നില്ല. "നടക്കുവാൻ പോകുന്ന മാതിരി മാത്രമേ നാം എല്ലാ കാര്യവും വിചാരിക്കാവൂ. യാതൊരു കാര്യവും വിചാരിച്ച മാതിരി നടക്കുകയില്ല." അങ്ങനെയിരിക്കെ ഒരു വലിയ ആളായിത്തീരണം, എന്റെ പേർ ലോകം മുഴുവനും ഉരുവിട്ടുകൊണ്ടിരിക്കണം എന്നൊക്കെയുള്ള ആകാശക്കോട്ടകൾ നിരർത്ഥകവും, കേവലം ബാലിശവുമാണ്. "ഞാൻ ആരാണ്", "എന്റെ കഴിവുകൾ എന്തെല്ലാം" എന്നെല്ലാം ഗാഢമായി ചിന്തിച്ചതിന്റെ വെളിച്ചത്തിൽ മാത്രമേ" എനിക്കാരായിത്തീരാം" എന്നുള്ളതിനെപ്പററി ആലോചിക്കാവൂ. മാത്രമല്ല ഞാൻ എന്തൊന്നായിത്തീരുവാൻ പോകുന്നുവോ, അതിനു തക്ക സാഹചര്യങ്ങൾ എനിക്കുണ്ടോ, എന്റെ പരിതഃസ്ഥിതി അനുകൂലമോ പ്രതികൂലമോ എന്നെല്ലാം തന്നെ ചുഴിഞ്ഞാലോചിക്കണം. പെട്ടെന്നുണ്ടായേക്കാവുന്നതായ വികാരത്തള്ളലാൽ ആരും തന്നെ ഒരു നിഗമനത്തിലെത്തിച്ചേരരുതു്.

സ്വതസിദ്ധമായ കവനവാസനയോ, ചിത്രമെഴുത്തോ, മറ്റെന്തെങ്കിലും തന്നെയോ മററു പലരേയും അനുഗ്രഹിച്ച മാതിരി എന്നെ തിരിഞ്ഞു നോക്കുകപോലും ചെയ്തിട്ടില്ല. കേവലം പരമ്പരാഗതമായ ഒരവകാശവുംകൂടി എനിയ്ക്കതിലില്ല. അതുകൊണ്ടു് എനിക്കു ഭാവിയിൽ ഒരു കലാകാരിയോ, സാഹിത്യകാരിയോ ആയിത്തീരുക സാദ്ധ്യമല്ല. പ്രതികൂലമായ പരിതസ്ഥിതിയിൽ ജനിച്ചു. അതിനെയെല്ലാം തട്ടിനീക്കിക്കൊണ്ടു് ഞാൻ അഞ്ചാംഫോറത്തിൽ പഠിക്കുകയാണ്. ഹൈസ്കൂൾ ജീവിതം പരിപൂർണ്ണമാക്കുവാൻ എനിക്കു് കേവലം ദൈവാനുഗ്രഹമല്ലാതെ മറെറാന്നുമില്ല.

പത്താംക്ലാസ്സ് പഠിച്ചു ജയിക്കുകയാണെന്റെ അടുത്ത ലക്ഷ്യമെങ്കിലും ജീവിതം എന്നെ നോക്കി പല്ലിളിച്ചുകാട്ടുന്നപോലെ എനിക്കു തോന്നുന്നു. വിദൂരത്തിൽനിന്നു വീക്ഷിക്കുമ്പോളുണ്ടായേക്കാവുന്ന സൗന്ദര്യമോ, സൗകുമാര്യമോ അടുത്തുചെന്നു നോക്കുമ്പോൾ നാം യാതൊരു വസ്തുവിനും കാണുന്നില്ല. കവികളുടെയോ, കലാകാരന്മാരുടെയോ സങ്കല്പലോകത്തിലല്ല യഥാർത്ഥജീവിതം അന്തർഭവിച്ചുകിടക്കുന്നതു്.

വിദ്യാർത്ഥിനിയായിരിക്കുന്ന എനിക്കു് പലവിധ അതിരുകവിഞ്ഞ ആശകളും ആഗ്രഹങ്ങളുമുണ്ടു്. എന്നാൽ ഞാൻ അവയെല്ലാം ഒരു ചട്ടക്കൂട്ടിൽ ഒതുക്കിനിർത്തുകയാണ്. "മനുഷ്യൻ ഒരു തരത്തിൽ വിചാരിക്കുന്നു, ദൈവം മറെറാരു തരത്തിൽ വരുത്തിക്കൂട്ടുന്നു." എങ്കിലും പത്താംക്ലാസ്സു ജയിച്ചു കഴിഞ്ഞാൽ ഞാൻ ഒരു അദ്ധ്യാപികയായി മാറുവാനാണ് ആഗ്രഹിക്കുന്നതു്. ഒരദ്ധ്യാപികയാകുന്നതിനാൽ ഞാൻ അതിരററ ആനന്ദംകൊള്ളുന്നു. എന്റെ ജീവിതം അതിന്റെ ആലോചനാമാത്രയിൽ സംതൃപ്തിയടയുന്നതുപോലെ തോന്നുന്നു. അദ്ധ്യാപകൻ ഇന്നു പരിഹാസ്യനാണ്. അവനു് ജീവിതക്ലേശ

ങ്ങൾ ധാരാളമാണ്. അവന്റെ കഴിവുകൾ പരിമിതങ്ങളാണ്. ഇങ്ങിനെയുള്ള നിരവധി യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിലാണ് ഞാൻ അതിനെ കണ്ഠാഭരണമാക്കുവാൻ പോകുന്നതു്. ഗ്രാമത്തിന്റെ ഉയർത്തെഴുന്നേല്പിനു് അദ്ധ്യാപകൻ അവിഭാജ്യഘടകമാണ്. അജ്ഞതയെ ദൂരീകരിക്കുന്ന അവൻ ഗ്രാമത്തിലെ വിദ്യാസമ്പന്നനാണ്. മാതൃകാജീവിതം നയിക്കുന്ന അവൻ ഗ്രാമീണർക്കു് ആദർശപുരുഷനാണ്. ഇങ്ങിനെ അദ്ധ്യാപകന്റെ ഗുണഗണങ്ങളെ പുകഴ്ത്തിപ്പാടുന്ന വേറൊരു ജനവിഭാഗവും ഉണ്ടെന്നെനിക്കറിയാം.

അദ്ധ്യാപകൻ ഇന്നു് പരിഹാസ്യനാണെന്നു പറഞ്ഞുവല്ലൊ? അത്തരത്തിലുള്ള പ്രവൃത്തികളിൽ പ്രതിപത്തി തോന്നുക തികച്ചും അത്ഭുതാവഹമാണ്. പഠിക്കുന്ന കാലത്തെ ആശാമണിമാളികകൾ വെറും മരുഭൂമിയിലെ മരുപ്പച്ചയാണെന്നു ബോദ്ധ്യംവരുമ്പോൾ— ജീവിതം അനവദ്യസുന്ദരവും, അഭിലഷണീയവുമാണെന്ന് കവികൾ പാടി പുകഴ്ത്തുമ്പോൾ— എത്രയെത്ര ബിരുദധാരികളാണ് മറ്റൊരു ജോലിയും കിട്ടാതെവെറുക്കപ്പെട്ട അദ്ധ്യാപകവൃത്തിയിലേക്കു കൊല്ലംതോറും ആനയിക്കപ്പെടുന്നതു്!! എന്റെ സ്കൂളിൽത്തന്നെ അനവധി ബിരുദധാരികൾ അദ്ധ്യാപകന്മാരായി വന്നുപോയിട്ടുണ്ട്. ആശിക്കുന്നതു ലഭിക്കാതെയും, നീരസം തോന്നുന്നതു് ലഭിക്കുമ്പോഴും മേലെഴുതിയ പഴഞ്ചൊല്ല് ശരിയല്ലേ എന്നു് തോന്നിപ്പോവുകയാണ്.

അങ്ങിനെ അദ്ധ്യാപകവൃത്തി സ്വീകരിക്കുന്ന എനിക്കെന്റേതായ ജീവിതലക്ഷ്യങ്ങളുമുണ്ട്. തികച്ചും നിയമപരമായും, ചുമതലബോധത്തോടുകൂടിയും ഞാനതു നിർവ്വഹിക്കും. കർത്തവ്യം ശരിയാംവണ്ണം നിറവേറുന്നവർ എന്തിനു് നിയമത്തെ പേടിക്കണം? നിരാശ്രയരും, നിരാലംബരുമായി ജീവിക്കുന്ന എന്റെ കുടുംബത്തിനു ഞാൻ മാത്രമാണ് താങ്ങും തണലുമായിട്ടുള്ളതു്. ഞാനാകുന്ന അച്ചുതണ്ടിൽ ചുററിത്തിരിയേണ്ടവരാണവർ!! "കുടുംബം രക്ഷിച്ചവനെന്തിനു കാശിക്കു പോകണം" "അദ്ധ്യാപകവൃത്തി പാവനവും മഹത്തായതുമാണ്. സ്വർഗ്ഗകവാടം അവക്കായി എപ്പോഴും തുറന്നു കിടക്കുന്നുണ്ടാകും." പ്രസ്തുത തരത്തിലുള്ള മുഖസ്തുതിക്കു് വഴങ്ങി കർത്തവ്യവിമുഖിയാകാതെ തനിക്കും, കുടുംബത്തിനും നാട്ടിനും, ഉപകാരപ്രദമായ ജീവിതം ഇത്രയുമാണ അദ്ധ്യാപകവൃത്തിയിലേർപ്പെടുന്നതിനു് എന്നെ പ്രേരിപ്പിച്ചിരിക്കുന്നതു്. നിഷ്കളങ്കരായ കൊച്ചുമിടുക്കന്മാരുടെ മുഖം കാണുമ്പോൾ ആനന്ദസാഗരത്തിൽ ആറാടാത്തവർ മനുഷ്യരാണോ? അഭിവന്ദ്യ നേതാവായ നെഹ്റുജികൂടി ഒരു വയോവൃദ്ധനായി ജീവിക്കുവാൻ ഇഷ്ടപ്പെടുന്നില്ല!!! എത്ര വലിയ വിഷയത്തെപ്പററി പ്രസംഗിക്കുകയായിരുന്നാലും ശരി, കുട്ടികളെ കാണുമ്പോൾ തന്റെ ബാല്യകാലത്തെയും, നിഷ്കളങ്കതയേയും അദ്ദേഹം അയവിറക്കുന്നു.

അദ്ധ്യാപകൻ ഗ്രാമത്തിലെ വെളിച്ചമാണ്. തന്റെ പ്രവൃത്തി കൃത്യമായി നിർവ്വഹിച്ചശേഷം മററുള്ളവരേപ്പോലെതന്നെ ആവുന്നത്ര സാമുദായികസേവനങ്ങൾ അവനു ചെയ്യുവാൻ കഴിയും. നിരക്ഷരകുക്ഷികൾക്കു് സാക്ഷരത്വവും, ആതുരസഹായവും സ്വജനനിർവ്വിശേഷം ചെയ്യാവുന്നതാണ്. പക്ഷേ ആരംഭശൂരത്വം വർജ്ജ്യമാണ്. തന്റെ ചുരുങ്ങിയ കഴിവുകളെ ഉപയോഗിച്ച് ഗ്രാമീണർക്കു ശുചിത്വത്തെപ്പററിയും ആധുനികകൃഷിസമ്പ്രദായത്തെപ്പററിയും പറഞ്ഞുകൊടുക്കാവുന്നതാണ്. സേവനസന്നദ്ധരായ അദ്ധ്യാപികമാരെ കൂട്ടിയിണക്കി തദ്വാരാ ഗ്രാമീണർക്കു പല നല്ല സഹായങ്ങളും ചെയ്യുവാൻ കഴിയും. അധഃപ്പതിച്ചവരെ കൈപിടിച്ചെഴുന്നേല്പിക്കുക ആനന്ദസന്ദായകമല്ലെങ്കിൽ മറ്റെന്താണ്?

എന്റെ പ്രവൃത്തിക്കു യാതൊരു കോട്ടം തട്ടാതെയും, നാട്ടിനും നാട്ടാർക്കും സർവ്വവിധ ഗുണങ്ങൾ ചെയ്തുകൊണ്ടും ഭാവിയിൽ ഞാനൊരദ്ധ്യാപികയാകുവാൻ ദൃഢനിശ്ചയം ചെയ്തുകഴിഞ്ഞു.

# അന്നാപോക്കർ

## ക്രംലിന്റെ വാത്സല്യപീഠത്തിൽ നിന്നു താഴെവീണ ഒരു വീരവനിതയുടെ ഹൃദയസ്പർശകമായ ചരിത്രം



1947 നവംബറിൽ, നല്ല തണുപ്പുള്ളൊരു രാത്രിയായിരുന്നു അതു്, ബുക്കാറസ്റ്റിലെ പ്രധാനതെരുവായ കാല്ലെ വിക്ടോറിയ മിക്കവാറും വിജനമായിരുന്നു. മോട്ടോർ കാറുകളുടെ ചെറിയൊരു സംഘം അപ്പോൾ അതുവഴി കടന്നുപോയി മൈക്കേൽ രാജാവിന്റെ രാജധാനിയുടെ മുമ്പിൽചെന്നു നിന്നതു് ചുരുക്കം ചില യാത്രക്കാർ കണ്ടിരിക്കും. ആ കാറുകളിൽ വെടിയുണ്ടയേൽക്കാത്തവിധത്തിൽ നിർമ്മിതമായ ഒന്നിൽനിന്നു മന്ദഗതിക്കാരിയും സാമാന്യത്തിൽകവിഞ്ഞു തടിച്ചവളുമായ ഒരു സ്ത്രീപുറത്തേയ്ക്കിറങ്ങിവന്നു. രാജധാനിയുടെ പരിസരങ്ങളിലേയ്ക്കു അവരൊന്നു കണ്ണോടിച്ചു. ഒതുക്കിവച്ച അവരുടെ ചെമ്പൻ മുടിയ്ക്കു് കാററു് കൂടെക്കൂടെ സ്ഥാനഭ്രംശം വരുത്തിക്കൊണ്ടിരുന്നു. അവർ രാജധാനിയുടെ ഉള്ളിലേയ്ക്കു് കടന്നു പോയി.

അഞ്ചുമിനിട്ടു കഴിഞ്ഞപ്പോൾ മങ്ങിയ മട്ടിൽമാത്രം പ്രകാശമുള്ള ഒരു മുറിയിൽ രാജാവിന്റെ മുമ്പിൽ നിന്നുകൊണ്ടു് അവർ ഇപ്രകാരം ഉരുവിടുന്നതായി കേട്ടു.

“എന്റെ രാജാവിനോടു് ഞാൻ കൂറുപ്രഖ്യാപിക്കുന്നു. എന്റെ രാജ്യത്തിലെ നിയമങ്ങളോടു ബഹുമാനം പുലർത്താമെന്നു് ഞാൻ ഏൽക്കുന്നു. സ്റ്റേററിന്റെ രഹസ്യങ്ങളെ ഒരിക്കലും വെളിപ്പെടുത്തുന്നതല്ലെന്നു് ഞാൻ സത്യം ചെയ്യുന്നു.”

കമ്മ്യൂണിസ്റ്റു് വിപ്ളവകാരിയായ അന്നാപൊക്കർ റുമാന്യയിലെ വിദേശകാര്യമന്ത്രിയായിരുന്നു ഒരുപക്ഷെ രാജാവിന്റെ മുമ്പാകെ ഔപചാരികമായി സത്യവാചകം ചൊല്ലീട്ടുള്ള ഏകകമ്മ്യൂണിസ്റ്റും മന്ത്രിയുംഅവരായിരിക്കും.

രാജാവുപോയി. അന്ന വാണു. ചുരുങ്ങിയ കാലംകൊണ്ടു് കിഴക്കൻ യൂറോപ്പിലെലോകത്തിലെമുഴുവനുമല്ലെങ്കിൽ—ഏററവുംഅധികാരശക്തിയുള്ള സ്ത്രീയായിത്തീർന്നു അവർ

എന്നാൽഇന്നു് അവരുടെ നക്ഷത്രംഅസ്തമിച്ചിരിക്കുന്നു. ഇരുണ്ടമേഘപടലങ്ങൾ ആ നക്ഷത്രത്തെ മറച്ചു് നിഷ്പ്രഭമാക്കിക്കളഞ്ഞിരിക്കുന്നു.

പഴയകാലത്തെ അവരുടെ വിലപ്പെട്ട സേവനങ്ങളെക്കുറിച്ചു് നേരിയൊരഭിനന്ദനം പോലും അവർക്കു ലഭിക്കുകയുണ്ടായില്ല. എത്ര നിസ്വാർത്ഥമായിരുന്നു അവരുടെ സേവനം. എത്ര ആത്മാർത്ഥമായിരുന്നു പാർട്ടിയുടെ നേരെ അവർ പുലർത്തിപ്പോന്ന കൂറു്. സ്വന്തം ഭർത്താവിനെ ട്രോട്സ്കിക്കക്ഷിക്കാരനെന്നു മുദ്രയടിച്ചു് വധിക്കാൻകൊണ്ടുപോയപ്പോൾ ഒരക്ഷരംപോലും അന്നമറുത്തുപറഞ്ഞിട്ടില്ല. അന്നയെ തേജോവധംചെയ്യുന്നതിനു ഗൗരവാവഹമായ പല കുററങ്ങളും അവരുടെമേൽ ആരോപിക്കപ്പെട്ടിരുന്നു: അവയിൽ പ്രധാനമായവ പാർട്ടിക്കും സ്റ്റേററിനും എതിരായ പ്രവർത്തനങ്ങൾ, മറുവിപ്ളവകാരികൾക്കു അരുനിൽക്കൽ, തന്നെക്കുറിച്ചു വിമർശിക്കുന്നവരെ അടിച്ചമർത്തൽ, അവസരസേവ, കൂട്ടുകൃഷി സ്ഥലങ്ങളുടെ വികസനകാര്യത്തിൽ അനാസ്ഥ കാണിക്കൽ (കൃഷിസംബന്ധമായ കാര്യങ്ങളുടെ മേൽട്ടേത്തിനുള്ള കേന്ദ്രക്കമ്മിററി അദ്ധ്യക്ഷ അവരായിരുന്നു.) പാർട്ടിക്കകത്തു ആദർശവിരുദ്ധമായ ബന്ധം പുലർത്തൽ, വലതുപക്ഷക്കാരോടുള്ള വിട്ടുവീഴ്ച എന്നിവയായിരുന്നു. സർവോപരി മുതലാളിത്തമട്ടിലുള്ള ജീവിതസമ്പ്രദായവും.

പാവം, അന്ന! ഒരു കാലത്തു് ക്രംലിന്റെ ഏററവും അടുത്ത ഏജൻറുമാരിൽ ഒരാളായിരുന്നു അവർ. എത്ര വേഗത്തിലാണവർ അധികാരത്തിന്റെ ഉച്ചകോടിയിലേയ്ക്കുയർത്തപ്പെട്ടതു്. അന്നു സർവരുടെയും ഒരുപോലെ ആദരവിനും അഭിനന്ദനത്തിനും പാത്രീഭൂതയായിരുന്നു അവർ. എത്രഅസൂയാവഹമായ പദവി.

ബുക്കാറസ്റ്റിൽ ഡാക്ടർബിരുദത്തിനു പഠിക്കുമ്പോൾ അന്നയ്ക്കു നന്നെ ചെറുപ്പമായിരുന്നു. ഏതാനും പേരെ ഹീബ്രു ഭാഷ പഠിപ്പിച്ചു് അവർ പഠിപ്പിനും മററു ചെലവുകൾക്കുംഉള്ള വകയുണ്ടാക്കി. അങ്ങനെ തികച്ചും ബുദ്ധിപരമായ ഒരു സാഹചര്യത്തിലാണവർ ചെറുപ്പകാലംകഴിച്ചുകൂട്ടിയതു്. അതിനാൽ തുടക്കത്തിൽ കാര്യങ്ങളുടെ നേരെ ബുദ്ധിപരമായ ഒരു വീക്ഷണഗതി വളർത്തിക്കൊണ്ടുവരുവാൻ അവക്കു കഴിഞ്ഞിരുന്നു. പട്ടിണികിടന്നു നരകിക്കുന്ന ഒരു തൊഴിലാളിയുടെ നിലയിൽ അവക്കൊരിക്കലും ജീവിക്കേണ്ടിവന്നിട്ടില്ല. എന്നിട്ടും റുമാന്യൻ തൊഴിലാളിപ്രസ്ഥാനത്തിലേക്കു് അവരെ ആകർ

ഷിച്ചു സ്വന്തമനസ്സാക്ഷിയുടെ പ്രേരണയാകാനേ ഇടയുള്ളൂ.

തൊഴിലാളി പ്രസ്ഥാനത്തിലെ ഒരു സജീവശക്തിയായി അവർ മാറാൻ അധികകാലതാമസം വേണ്ടിവന്നില്ല. ഒന്നാന്തരമൊരു പ്രക്ഷോഭകാരിണിയായിത്തീർന്ന അവർ കമ്യൂണിസ്റ്റ് ഗൂഢപ്രവർത്തനങ്ങളിൽ അസാമാന്യമായ സാമർത്ഥ്യമാണു പ്രകടിപ്പിച്ചതു്. യൂറോപ്പിൽ മുഴുവൻ കമ്യൂണിസ്റ്റ് പാർട്ടിയുടെ കൂറുള്ള ഒരു അണ്ടർഗ്രൗണ്ട് സന്ദേശവാഹിയായി അവർ പ്രവർത്തിച്ചുപോന്നു. അങ്ങനെ ഫ്രാൻസിലെ മോറിസ് തോറേ തുടങ്ങിയ വലിയതോക്കുകളുമായി അടുത്ത സമ്പർക്കം പുലർത്താനവക്കവസരം ലഭിക്കയും 1933—ൽ ബുക്കാറസ്റ്റിൽ വച്ചു് അവർ അറസ്റ്റ് ചെയ്യപ്പെടുകയും 10 കൊല്ലത്തേക്കു ശിക്ഷിക്കപ്പെടുകയുംഉണ്ടായി. റുമാന്യയിലെ കമ്യൂണിസ്റ്റ് ഭരണാധികാരികൾക്കു പിതൃരാജ്യത്തിൽനിന്നുള്ള നിർദ്ദേശങ്ങൾ അന്നാമുഖേനയാണു് ലഭിച്ചിരുന്നതു്. മാലൻകോവ് തന്നെയും അന്നയുടെ അഭിപ്രായങ്ങൾക്കു വലിയ വിലകല്പിച്ചിരുന്നു. അവരുടെ കല്പനകൾ ചോദ്യംചെയ്യപ്പെടാതെ അനുവദിക്കപ്പെട്ടുപോന്നു.

എല്ലാം കഴിഞ്ഞു, അന്നാപോക്കറുടെ ആ നല്ലകാലം കഴിഞ്ഞുപോയിരിക്കുന്നു. അവരുടെ അധികാരശക്തിയും പ്രതാപങ്ങളുമൊക്കെ ഇന്നു കഴിഞ്ഞുപോയ കഥകൾമാത്രമായിത്തീർന്നിരിക്കുന്നു.

വന്നുപോയ കുററങ്ങൾ അന്ന ഏററുപറഞ്ഞിരിക്കുന്നു. പാർട്ടിതീരുമാനങ്ങളെ ചോദ്യം ചെയ്യാതെ അനുസരിക്കുവാനും പാർട്ടിക്കു മേലിലും പിൻതുണ നൽകുവാനുംഅവർ ഏററിട്ടുണ്ടത്രെ. കമ്യൂണിസ്റ്റ് ചട്ടങ്ങളിൽ ഇത്തരത്തിലുള്ള കുററസമ്മതവും ഏററുപറച്ചിലും ഒട്ടും അസാധാരണമല്ലല്ലോ. ഒരുപക്ഷേ



കുററസമ്മതംചെയ്യുന്നതിൽ യഥാർത്ഥ സഖാക്കൾക്കുമാത്രം അനുഭവപ്പെടാറുള്ള ആനന്ദം അന്നയ്ക്കും അനുഭവപ്പെട്ടിരിക്കണം. ശുദ്ധീകരണത്തിനു വിധേയമാവൽ അസുലഭമായൊരു ഭാഗ്യമാണല്ലോ.

തന്റെ പ്രതിയോഗിയായിരുന്ന ജോർജെഗോർഘ്യൂദേജിനു് പ്രധാനമന്ത്രിപദം നൽകുന്നതു് അന്നയ്ക്കു് കണ്ടുകൊണ്ടിരിക്കേണ്ടിവന്നു. കണ്ടിരിക്കാനാവാത്ത ആ കർമ്മത്തിനു സാക്ഷ്യം വഹിയ്ക്കാൻ നാഷനൽ അസംബ്ളിയിൽ അന്നയ്ക്കു് മന്ത്രിമാരുടെ കൂട്ടത്തിൽത്തന്നെ സ്ഥാനം നൽകപ്പെട്ടു.

1941-ൽ അന്ന ജയിലിലായിരുന്നപ്പോൾ, റഷ്യാക്കാർ പിടിച്ചുവെച്ചിരുന്ന റുമാന്യൻ പെസൻറു് പാർട്ടി നേതാവായ ഇയോൺ കോഡ്റേറാവിനു് പകരം അന്നയെ കൈമാറാൻ അന്നത്തെ റുമാന്യൻ പ്രധാനമന്ത്രി അൻർടോണെസ്ക്കു സന്നദ്ധത പ്രകടിപ്പിച്ചു. അന്നയേയും ജ്യോർജെ ഗ്യോർഘ്യൂദേജിനെയുംകൂടി കൊടുക്കുന്നപക്ഷം കോഡ്റേറുവിനെ വിട്ടുകൊടുക്കാമെന്നു റഷ്യ അറിയിച്ചു. എന്നാൽ ഒരാൾക്കു പകരം ഒരാളെ മാത്രമേ കൊടുക്കുകയുള്ളുവെന്നു് അൻർടോണേസ്ക്കു വാശിപിടിച്ചപ്പോൾ തങ്ങൾക്കു് ഗ്യോർഘ്യൂദേജിനെ മതിയെന്നാണു് റഷ്യ പറഞ്ഞതു്. അന്നയെ ജയിലിൽക്കിടന്നു നരകിയ്ക്കാൻ അവരനുവദിച്ചു.

എന്നാൽ അന്നയെ മാത്രമേ കൈമാററം ചെയ്യാൻ തങ്ങൾ തയ്യാറുള്ളുവെന്നു് റുമാന്യൻ പ്രധാനമന്ത്രി തീർത്തുപറഞ്ഞപ്പോൾ റഷ്യക്കതിനു വഴങ്ങുകയേ നിർവ്വാഹമുണ്ടായിരുന്നുള്ളൂ.

അങ്ങനെ റഷ്യൻപരിശീലനം നേടാൻ അന്നയ്ക്കാണവസരം ലഭിച്ചതു്. ഗ്യോർഘ്യൂദെജ് ജയിലിൽ കിടന്നു് നരകിക്കുമ്പോൾ അന്ന മോസ്ക്കോവിൽ ചുവപ്പുസേനയിൽ പരിശീലനം കഴിക്കുകയായിരുന്നു.

സോവ്യററ്യൂണിയനിലെ റുമാന്യൻ യുദ്ധത്തടവുകാരുടെ ഒരു സൈന്യം രൂപവൽക്കരിച്ചു് തക്കതായ പരിശീലനം നൽകിയശേഷമാണു് 1944-ൽ അന്ന ബുക്കാറസ്റ്റിൽ തിരിച്ചെത്തിയതു്. അന്നു് റുമാനിയയിൽ ക്രംലിന്റെ ഏററവും വിശ്വസ്തയായ ദല്ലാളി അവരായിരുന്നു. പാർട്ടിയ്ക്കുള്ളിൽ അവരുടെ വാക്കു് അവസാനവാക്കായിരുന്നു. സ്റ്റാലിനുമായി നേരിട്ടു ഫോണിൽ സംസാരിക്കാൻ അധികാരമുള്ള ഒരേ ഒരു വ്യക്തി റുമാന്യയിൽ അന്നു് അന്നാപൊക്കർ മാത്രമായിരുന്നു.

എന്നാൽ റുമാന്യയിൽ സാമ്പത്തികരംഗത്തിലെ അടിയൊഴുക്കുകളെ പൂർണ്ണമായി നിയന്ത്രിക്കാൻ കമ്യൂണിസ്റ്റുകൾക്കു സാധിച്ചില്ല. സ്ഥിതിഗതികൾ കൂടക്കൂടെ വഷളായിക്കൊണ്ടുവന്നു. കമ്യൂണിസ്റ്റുകൾ അധികാരം കൈപ്പററിയ ശേഷം രണ്ടു തവണ നാണ്യത്തിന്റെ വില കുറയ്ക്കേണ്ടതായിവന്നു. നാണ്യപ്പെരുപ്പം സാമ്പത്തികരംഗ

ത്തിൽ വെള്ളപ്പൊക്കമുണ്ടാക്കി.

സാമ്പത്തികത്തകർച്ചയുടെ പ്രത്യാഘാതങ്ങൾ വിചാരിച്ചതിലും കവിഞ്ഞതായിരുന്നു. ജനഹൃദയങ്ങളിൽ അസംതൃപ്തി നീറിപ്പുകയാൻതുടങ്ങി. കമ്യൂണിസത്തിന്റെ സ്വാധീനശക്തിക്ക് കുറേശ്ശെ ഉരച്ചിൽതട്ടാൻതുടങ്ങി.

അന്നാപോക്കറുടെ കഷ്ടകാലമായിരുന്നു അത്. കമ്യൂണിസത്തിന്റെ പരാജയത്തിനു നേരെ മനഃപ്പൂർവ്വം കണ്ണടയ്ക്കാനുള്ള ശ്രമമാണ് അവരുടേതെന്ന് പൊളിററ് ബ്യൂറോ കണ്ടുപിടിക്കുയും ശുദ്ധീകരണപ്പട്ടികയിൽ അവരെ ഉൾപ്പെടുത്തുകയും ചെയ്തു. മോസ്കോവിൽ വെച്ച പരിശീലനം നേടിയ മററു രണ്ടു കമ്യൂണിസ്റ്റ്കളായ ധനകാര്യമന്ത്രി വസിൽലൂക്കായും ആഭ്യന്തരകാര്യമന്ത്രി ത്യോഹാരിജ്യോർഗീസ്കുവും അന്നയോടൊപ്പംതന്നെ പുറംതള്ളപ്പെട്ടു.

അത്രവരെയും പ്രാപ്തിയും പാർട്ടിയോടു കൂറുള്ളവളും ജനങ്ങളുടെ ബന്ധുവും ഒക്കെയായിരുന്ന അന്നാപോക്കർ കൊള്ളരുതാത്തവളും വഞ്ചകിയും രാജ്യദ്രോഹിയും മറുവിപ്ലവക്കാർക്കു അരു നിൽക്കുന്നവളുംഒക്കെയായി മുദ്രയടിക്കപ്പെട്ടു.

അല്ലെങ്കിൽ അതിലിത്രയൊന്നും അത്ഭുതപ്പെടാനില്ല. കാരണം കമ്യൂണിസ്റ്റു രാജ്യങ്ങളിൽ ഇത്തരം സംഭവം നടാടെയല്ല. ശുദ്ധീകരണം കമ്മ്യൂണിസ്റ്റു ഘടനയുടെ കൂടെപ്പിറപ്പാകുന്നു. ബാൽക്കൻസിൽ നിന്നു മദ്ധ്യബാൾട്ടിക്ക്‌വരെയുള്ള രാജ്യങ്ങളിലെ ചരിത്രം തന്നെ എടുത്തു നോക്കു. അവിടെ ഒക്കെയും ഇത്തരം "ശുദ്ധീകരണം" നടപടികളുടെ ഉദാഹരണങ്ങൾ ധാരാളം കാണാം. ഗൊമുൽക, കൊസ്റ്റോവ് രാജ്ക് ക്ലമൻടിസ് ക്സോക്സ് പട്രാക്സാൻ സ്ലാൻസ്കി എന്നിവരൊക്കെ "ശുദ്ധീകരണത്തിനു വിധേയരാകേണ്ടി വന്നിട്ടുള്ളവരത്രേ." ഒരു ദിവസം ഒരാൾ സർവ്വരുടെയും ആരാധനാപാത്രമായി വർത്തിക്കുന്നു. അങ്ങേ അററത്തെ അധികാരശക്തി പുലർത്തുന്നു. പിറേറന്നാകട്ടെ ചെറിയൊരു മുന്നറിയിപ്പുപോലുമില്ലാതെ അയാളുടെ എല്ലാ പ്രാഭവങ്ങളും തെറിച്ചു പോകുന്നു. അധികാരത്തിൽനിന്നു പുറംതള്ളപ്പെടുന്നു. അവമാനിയ്ക്കപ്പെടുന്നു. അറസ്റ്റ് ചെയ്യപ്പെടുന്നു. കുറേക്കാലം ജയിലിൽ വെച്ചശേഷം ഒരു വിചാരണപ്രഹസനം. ചെയ്യാത്ത കുററങ്ങൾക്കൂടി അപ്പോൾ പ്രതി ഏററു പറയേണ്ടി വരികയും ചെയ്യും.

റൂമാന്യയിലെ ശുദ്ധീകരണ നടപടികളുടെ പിന്നിലുള്ള പ്രേരണാശക്തികളെന്തൊക്കെ യാണെന്ന് മനസ്സിലാക്കുക വിഷമമാണ്. പല കുഴപ്പം പിടിച്ച സംഗതികളും അതിനു പിന്നിലുണ്ടാവാം. പൊതുവിൽ പറഞ്ഞാൽ ദേശീയത്വത്തോടൊ ടിറേറായിസത്തോടൊ ചായ്‌വുണ്ടെന്ന് സംശയിക്കപ്പെടാവുന്നവരാണ് ശുദ്ധീകരണത്തിനു വിധേയമാകുന്നതു്. ക്രെംലിന്റെ ആജ്ഞകളെ ചോദ്യം ചെയ്യാതെ ശിരസാ വഹിക്കാൻ ഒരുക്കമുള്ള പുത്തൻകൂററുകാരെ ശുദ്ധീകരിക്കപ്പെടുന്നവരുടെ സ്ഥാനത്ത് പ്രതിഷ്ഠിക്കുകയും ചെയ്യുന്നു.

കിഴക്കൻ യൂറോപ്പിനെ സംബന്ധിച്ചിടത്തോളമുള്ള റഷ്യയുടെ യുദ്ധാനന്തരനയം വിപ്ലവത്തിനു ബിജാവാപം ചെയ്യുകയായിരുന്നു. പഴയ ചട്ടങ്ങളെയും ഭരണക്രമങ്ങളേയും അട്ടിമറിക്കാൻപോന്ന വിപ്ലവകാരികളായിരുന്നു അന്ന് ഓരോ രാജ്യത്തും റഷ്യക്കു ചൊല്ലടിയ്ക്കു നിൽക്കുന്നവരായിവേണ്ടിയിരുന്നതു്. അധികാരം കൈപ്പററുന്നതോടുകൂടി ഇത്തരം സാഹസികരായ ആളുകളെ കൂടെക്കൂടെ രംഗത്തുനിന്നും പിൻവലിക്കുന്നു. അത്തരക്കാരുടെ ആവശ്യം അതുവരെയേയുള്ളുവെന്ന് റഷ്യക്കുറിയാം. വിപ്ലവത്തിൽ പ്രധാന പങ്കു വഹിച്ചവരിൽ പലരും അധികാരലബ്ധിയ്ക്കുശേഷം കൊള്ളരുതാത്തവരും രാജ്യദ്രോഹികളുമായി മുദ്രയടിക്കപ്പെടുന്നതിന്റെ രഹസ്യം മ





റൊന്നുമല്ല. വിപ്ളവത്തിലും പ്രക്ഷോഭണത്തിലും കേമന്മാരായിക്കാണുന്ന പലരും ഭരണനടത്തിപ്പിനു പററുന്നവരാവണമെന്നില്ല ല്ലോ. അന്നാപോക്കറുടെ സ്ഥിതിയും വളരെ വ്യത്യസ്തമായിരുന്നില്ലെന്നാണു കാണുന്നതു്. പഴയ ഭരണക്രമത്തെ അട്ടിമറിക്കുന്നതിൽ പ്രകടിപ്പിച്ച സാമർത്ഥ്യം ഭരണകാര്യങ്ങളിൽ അവർക്കു കാണിക്കാൻ കഴിഞ്ഞില്ല. വിദേശകാര്യങ്ങളിൽ അന്നാപോക്കർക്കു് പരിജ്ഞാനം വളരെ കമ്മിയായിരുന്നുവെന്നും അവരുടെ നിയന്ത്രണത്തിൻകീഴിലായിരുന്ന വിദേശ കാര്യാലയത്തിന്റെ പ്രവർത്തനം തികച്ചും അതൃപ്തികരമായിരുന്നുവെന്നും ഒരു പാശ്ചാത്യതന്ത്രകാര്യവിദഗ്ദ്ധൻ ഇതിനിടെ ചൂണ്ടിക്കാണിക്കുകയുണ്ടായിട്ടുണ്ടു്. താൻ കണ്ടവയിൽ വച്ചു് ഏററവും കൊള്ളരുതാത്തതായ ഒരു വിദേശ മന്ത്രികാര്യാലയം എന്നാണദ്ദേഹം അതിനെപ്പററി പ്രസ്താവിച്ചതു്.

അതിനാൽ കിഴക്കൻ യൂറോപ്പിലെ കമ്യൂണസത്തിന്റെ ഈ പഴയ കാവൽനായ പുതിയ സാമ്പത്തിക രാഷ്ട്രീയക്രമത്തിനു പററിയവരായ മററുള്ളവർക്കു വഴി മാറിക്കൊടുക്കേണ്ടതായ കാലം വന്നിരിക്കുന്നുവെന്നു ക്രെംലിനു ബോദ്ധ്യം വന്നിരിക്കണം.

ഒരു പാർലമെന്ററി ഡമോക്രസിയിൽ ഒരു ഗവർമ്മെന്റിനെ അതു ജനങ്ങളുടെ പിന്തുണ അർഹിക്കുന്നില്ലെന്നു കാണുന്നപക്ഷം അധികാരത്തിൽ നിന്നു നീക്കം ചെയ്യാൻ ജനങ്ങൾക്കു സാധിക്കും. ഒരു പ്രധാനമന്ത്രിക്കു അപ്രാപ്യനായ ഒരു മന്ത്രിയെ സ്ഥാനത്തുനിന്നു നീക്കാൻ സാധിക്കും. എന്നാൽ ഒരു കമ്യൂണിസ്റ്റ് സ്റ്റേററിൽ അതു പററില്ല. ഒരു നയമാററം നടപ്പിൽ വരുത്തണമെന്നു കാണുന്ന പക്ഷം അതുവരെ പൊന്തിനിന്നിരുന്ന തലകളെ താഴ്ത്തുകയേ നിവൃത്തിയുള്ളു.

അന്നയൊരു യഹൂദമതക്കാരിയാണ്. കമ്യൂണിസ്റ്റുകളുടെ ശുദ്ധീകരണത്തിനു ഇരയാവേണ്ടിവന്ന സ്ലാൻസ്കിയും യഹൂദമതക്കാരനാണ്. പോളണ്ടിലെ ജാക്കോബ് മെർമ്മാന്റെ കാര്യത്തിലും സ്ഥിതിവ്യത്യസ്തമല്ല. ഹങ്കറിയിലെ റെക്കോസിയും യഹൂദനത്രെ. യഹൂദനാവുകയെന്നതു സോവിയററുലോകത്തിൽ അധികമധികം ഒരു പാപമായി തീർന്നിരിക്കയാണ്. ഇന്നു നടക്കുന്ന ശുദ്ധീകരണനടപടിക്കു പിന്നിൽ ഈ യഹൂദവിരോധത്തിനു ഒരു വലിയ പങ്കുണ്ടു്—പുറമെയ്ക്കതു കാണാൻ പ്രയാസമെങ്കിലും ശുദ്ധീകരണത്തിനു വിധേയരാവുന്നവരെ പ്രത്യേകമെടുത്തു നോക്കിയാൽ ഇതു വ്യക്തമാവും. അവരുടെ സ്ഥാനങ്ങളിൽ അവരോധിക്കപ്പെടുന്നവരൊക്കെ യഹൂദവിരോധികളാണെന്നും കാണാം. അന്നാപോക്കറുടെ സ്ഥാനത്തു് പ്രതിഷ്ഠിക്കപ്പെട്ട ആളുടെ കാര്യത്തിലും ഇതു വാസ്തവമാണ്.

അന്നാപോക്കർ മുമ്പു പലപ്പോഴും ക്രെംലിന്റെ അപ്രീതിയിൽ നിന്നു സാമർത്ഥ്യത്തോടുകൂടി രക്ഷപ്പെടുകയുണ്ടായിട്ടുണ്ടു്. 1946-ൽ അന്ന തന്റെ മകളെ ഒരു ഫ്റഞ്ചുസ്കൂളിൽ ചേർത്തതിനെ തുടർന്നു കുറെ അലോഹ്യമുണ്ടായി. അവർ ഉടനെ കുട്ടിയെ ഫ്റഞ്ചുസ്കൂളിൽ നിന്നു പിൻവലിച്ചു. 1950-ൽ അന്നയ്ക്കു സ്വിററ്സർലണ്ടിലുള്ള സ്വകാര്യബാങ്ക് നിക്ഷേപത്തെപ്പററി ക്രെംലിൻ വിശദീകരണം ആവശ്യപ്പെട്ടപ്പോഴും അവർക്കു ഒരുവിധം രക്ഷപ്പെടാൻ സാധിച്ചു. ഇത്തവണ അതു സാദ്ധ്യമായില്ല.

അഥവാ അന്ന കമ്യൂണിസ്റ്റ് ചട്ടപ്രകാരം ഉയരാവുന്നേടത്തോളം ഉയർന്നുകഴിഞ്ഞിട്ടുണ്ടു്. ഇനി താഴോട്ടേ അവർക്കു ഗതിയുള്ളു.

# സ്ത്രീസൗന്ദര്യം

പരശുരാമൻ

## വർണ്ണനയോ 'ചാർത്തോ?'

സംസ്കൃത സാഹിത്യത്തിൽ സ്ത്രീസൌന്ദര്യത്തെ സൂചിപ്പിക്കുന്ന ഉപമകൾ ഓരോന്നോരോന്നായി വെവ്വേറെ എടുത്തു നോക്കിയാൽ, ഒരു ഔചിത്യവും രസവും ഒക്കെയുണ്ടെങ്കിലും, എല്ലാം കൂടി ഒന്നിച്ചു ചേർത്തുവെച്ചു നോക്കിയാൽ അതൊരു പെൺകൊടിയുടെ വർണ്ണനയാണെന്നല്ല തോന്നുക; ഒരു കരിങ്കരങ്ങരസായനത്തിൻെറ ചാർത്താണെന്നാണ തോന്നിപ്പോകുക. സംശയമുള്ളവർ, ഈ പട്ടിക ഒന്നു വായിച്ചുനോക്കുക: ചുള്ളിക്കൊമ്പ്, മുല്ലമൊട്ട്, തൊണ്ടിപ്പഴം, വാഴക്കാമ്പ്, വെളുത്ത ശംഖ്, തത്തക്കൊക്ക്, കുരങ്ങിൻെറ കണ്ണ്, ആനയുടെ തുമ്പിക്കൈ, സിംഹമദ്ധ്യം, താമര–സമൂലം" ഇതൊക്കെ ചേർത്താലാണത്രെ സുന്ദരിയായ ഒരു പെൺകൊടിയെ കിട്ടുക. മേല്പൊടിയായി തേനും ചേർത്താൽ പൂർത്തിയായി. ഓരോന്നും കഴഞ്ചു പതിനഞ്ചു് എന്നേ പറയാതെ വിട്ടിട്ടുള്ളു; കഷായം വെക്കാനുള്ള കുടുക്കയും കൂടിയവർ കരുതിവെച്ചിട്ടുണ്ടു്. പുളിയിഞ്ചിയെപ്പററി അന്നുള്ളവർക്കു വിവരമില്ലാഞ്ഞിട്ടായിരിക്കാം തേനാക്കിയതു്. അഥവാ പാൽപ്പായസം കുടിക്കുന്നവന്നു പുളിയിഞ്ചിയാണു് തൊട്ടുകൂട്ടാൻ വിശേഷം, തേനല്ല എന്നവർക്കു് അറിയില്ലെന്നു തോന്നുന്നു. പഞ്ചമിക്കു് അട്ടപ്പിലേററിയാൽ പിന്നെ പൌർണ്ണമിക്കു മാത്രമേ ഇറക്കിവെക്കാവൂ–നിലാവും കറുത്ത മേഘവും ഒന്നിച്ചുണ്ടാവുന്ന കർക്കടമാസമായാൽ അതിവിശേഷമായി. ഇങ്ങിനെയാണു സ്ത്രീസൌന്ദര്യത്തെപ്പററിയുള്ള സംസ്കൃതപക്ഷം.

സംസ്കൃതത്തെ അനുകരിക്കുന്ന മലയാളകവികളും, അമ്പിളിയും അമ്പലും തന്നെ തിരിച്ചും മറിച്ചും മറിച്ചും തിരിച്ചും ഉപയോഗിക്കുന്നുവെന്ന പരാതിയെ പേടിച്ചു് വണ്ടും ഞണ്ടുമില്ലാത്ത കവിതയെഴുതാൻ ശ്രമിച്ച ചില കവികളുടെ പാത്രവർണ്ണന:

"കൊച്ചൂട്ടിപ്പെണ്ണിൻെറ–
കാതിലെ തോടയോ
അച്ഛൻെറയമ്മാത്തെ
–വട്ടച്ചെമ്പോ"

എന്ന മട്ടിലായിപ്പോകാറുണ്ടു്. വട്ടച്ചെമ്പും പാത്രം, കഥാനായികയും പാത്രം, എന്നായിരിക്കും അവരുടെ സമാധാനം.

## വടക്കൻപാട്ടിൻേറയും മാപ്പിളപ്പാട്ടിൻേറയും പോക്കു്

തച്ചോളിപ്പാട്ടുകാരനു പക്ഷേ താമരയും ഒന്നും അല്ല പിടുത്തം; അവന്നു സുന്ദരിയായ സ്ത്രീയെക്കണ്ടാൽ എന്തൊക്കെയാണു തോന്നുകയെന്നു കണക്കൊന്നും ഇല്ല. "വയനാടൻ മഞ്ഞളു മുറിച്ചപോലെ"യാണു്, "ഇരുട്ടത്തൊളിമിന്നും" കുട്ടിമ്മാണിയെ അവൻ കാണുക. വയനാടൻ മഞ്ഞളെന്താ റേഡിയമാണോഇരുട്ടത്തു മിന്നുവാൻ എന്നു കെമിസ്റ്റ്റിക്കാർ ചോദിച്ചേക്കാം. കഥയിലും കവിതയിലും ചോദ്യമില്ല, കേട്ടോ. ഉണ്ണിയാർച്ചയുടെ വർണ്ണന നോക്കുക:

"ആ വരും പെണ്ണവളേതാണെടോ?
അവളുടെയാഭരണം കണ്ടെന്നാലൊ
രാജപദവിയെന്നു തോന്നിപ്പോകും
ഇരുട്ടത്തിടിവാളു മിന്നുംപോലെ
ഇളമാവിൻ തയ്യു തളിർത്തപോലെ,
മുററത്തുവെച്ച വിളക്കു പോലെ,
മാനത്തിന്നെങ്ങാനും പൊട്ടി–
വീണോ?
ഭൂമിയിന്നെങ്ങാൻ മുളച്ചുണ്ടായൊ?
ഇജ്ജാതിപ്പെണ്ണുങ്ങൾ ഭൂമിയി–
ലുണ്ടോ?"

എന്നാണു നാദാപുരത്തുള്ള മാപ്പിളമാർ ഉണ്ണിയാർച്ചയെപ്പററി ചോദിക്കുന്നതു്. "ഇല്ല സാറെ, ഭൂമിയിൽ ഇല്ല." വളപട്ടണക്കാരൻ മാപ്പിള ബഹളരസത്തിൽ പറഞ്ഞതുപോലെ–"ദുനിയാവിലൊരുത്തേലു് ഇല്ല; വളോടത്തും കിട്ടൂല." മാപ്പിളമാരുടെ ഇടയിൽ സംസ്കാരം കുറഞ്ഞവരായി, വെറും റോട്ടിൽ നടക്കുന്നവർ ഇങ്ങിനെ ഉൽപ്രേക്ഷിക്കുമോ എന്നാണു യുക്തിവാദികൾ ചോദിക്കുന്നതെങ്കിൽ, നിങ്ങൾ മാപ്പിളപ്പാട്ടു കേൾക്കാഞ്ഞിട്ടാണു് എന്നു ഞാൻ പറയും. മാപ്പിളപ്പാട്ടുകളിലൊന്നിൽ ഒരു സൌന്ദര്യവർണ്ണനയുണ്ടു്. "ഹസനുൽജമാൽ" എന്ന ഒരു "പൊന്നിൻെറ കട്ടി"യെപ്പററിയാണു വർണ്ണിക്കുന്നതു്. "അവളുടെ മുടിക്കു് മഴക്കാറിൻെറ കറുപ്പും, വണ്ടിൻെറ തിള

കവും ഉണ്ടു്''—സംസ്കൃതക്കാർ ഏതെങ്കിലും ഒന്നേ പറയാറുള്ളൂ; രണ്ടും ചേർത്താലെ മതിയാവുള്ളൂ എന്നു മാപ്പിളക്കു തോന്നി; അതു് ''അഴിച്ചിട്ടാൽ കാലിന്റെ നെരിയാണി വരെക്കും എത്തും''—(ചില പരിഷ്ക്കാരിണികൾ മുടിയഴിച്ചിട്ടാൽ ഒരു ഖണ്ഡം നിലത്തു വീഴും—അതിരിക്കട്ടെ)—, നെററിത്തടം വില്ലുപോലെ വളഞ്ഞതും വീതിയധികമില്ലാത്തതും ആണു്. ചില്ലി വില്ലികൾ പ്രദോഷചന്ദ്രനേപ്പോലെയിരുന്നു. ചെറിയ വെളുത്ത പല്ലുകൾ ഉറുമാംപഴത്തിന്റെ ''കുരുവിന്റെന്തി''യുണ്ടു്. ചെന്താമരയിതളുപോലെയുള്ള നാക്കു്; മുഖം താമര തന്നെ; അകപ്പാടെ പൊന്നു വിളയുന്ന മരത്തിന്റെ പ്രഥമസന്താനം—അനച്ചന്തം വെച്ചുനടക്കുന്ന അവളുടെകണ്ണു കളിക്കുന്നകളി കണ്ടാൽതേനു കണ്ടതേനീച്ചയെ ഓർമ്മവരും. ഇങ്ങിനെയാണു മാപ്പിളപ്പാട്ടിലൊന്നിലുള്ള വർണ്ണന—സംസ്കൃതകവികളെ അനുസ്മരിപ്പിച്ചും, എന്നാലവയിൽ നിന്നു വ്യത്യസ്തപ്പെട്ടും ആണു് ഈ വർണ്ണനയുടെ പോക്കു്.

### ബങ്കാളിലെ 'കൃശോദരി'

ബങ്കാളിലുള്ള കവിതകളിലും, സംസ്കൃതസാഹിത്യത്തിലെ സങ്കേതങ്ങളാണു പ്രായേണ ഉപയോഗിച്ചുവരുന്നതെങ്കിലും, മലയാളത്തിലുള്ളതുപോലെ തന്നെ നാടോടിപ്പാട്ടുകാരുടെ സൌന്ദര്യബോധത്തിൽ ചില വ്യത്യാസങ്ങൾ കാണാവുന്നതാണെന്നു് മി. ദാസ് എന്ന പണ്ഡിതൻ പ്രസ്താവിക്കുന്നു. കുയിൽനാദവും, മഴക്കാറിന്റെ വർണ്ണമുള്ള മുടിയും, ചിലപ്പോൾ അഴിച്ചിട്ടും, ചിലപ്പോൾ മടഞ്ഞിട്ടും, മററു ചിലപ്പോൾ നീണ്ടചുരുണ്ടും കാണാവുന്നതാണു്. അതൊക്കെ നമ്മുടെ നാട്ടിലേപ്പോലെ തന്നെ. കണ്ണു പക്ഷെ നീലനിറമുള്ള ''അപാരിജിതപ്പൂ''വു പോലെയാണു് പോൽ. നമുക്കു പക്ഷേ തോന്നുക അതു ബദാമിന്റെ കുരു പോലെ തുടിച്ചിട്ടാണെന്നാണു്. തനി നാടൻ വർണ്ണനയിലെത്തുമ്പോഴാണു വ്യത്യാസം കുറച്ചുകൂടി സ്പഷ്ടമാവുന്നതു്. അവരുടെ സൌന്ദര്യച്ചാർത്തു് ഏകദേശം ഇങ്ങിനെ സംഗ്രഹിക്കാം. കുറച്ചു സ്വാതന്ത്ര്യം എടുത്തിട്ടുണ്ടേ!

''കവിൾത്തടം രസക്കുട്ടക്കപോലെ തുടിച്ചതോ, ഗോട്ടികളിക്കാനുള്ള കുഴികളുള്ളതുപോലെ ഒട്ടിയതോ ആയിരിക്കരുതു്. അമ്യൂനിഷൻ ബൂട്സിനെ അനുകരിച്ചുള്ള മൂക്കു കൊള്ളില്ല; 'കൊത്താൻ വരുന്ന ശുകി തന്നുടെ കൊക്കുപോലെ'യുള്ളതും കൊള്ളില്ല. ഓന്തിന്റെ വാലുപോലെയിരിക്കണം നാസിക. വിശാലമായ ഫാലസ്ഥലം, നേരിയ ചുണ്ടുകൾ, നേർത്ത ഭംഗിയുള്ള ചെവി, പുട്ടിന്റെ കുററി പോലെയുള്ള കഴുത്തു് ഇവയാണു സൌന്ദര്യലക്ഷണങ്ങൾ—നേത്രം ''തവളയുടേതുപോലെ വളരെ ചെറുതോ, കാളയുടേതുപോലെ മുഴച്ചുനിൽക്കുന്നതോ ആയിരിക്കരുതു്''—ഇപ്പറഞ്ഞതിലൊക്കെ രസം ചടച്ച മദ്ധ്യത്തെപ്പററിയുള്ള സംശയമാണു്. ''കുമ്പളക്കൊട്ടയും തലയിലേന്തിപ്പോകുമ്പോൾ, ശരീരം മുറിഞ്ഞുപോവില്ലേ? എന്നു സംശയിച്ചുപോകും. അത്ര കൃശമാണു് മദ്ധ്യം—എന്നാണു നാടൻകവിതയിലെ മനോമോഹനമായ കല്പന.

### കറുത്ത പെണ്ണിനെപ്പററി

തച്ചോളി ഒതേനനോടു്, അദ്ദേഹത്തിന്റെ അമ്മയും ജ്യേഷ്ഠനും കുങ്കിയെ വിവാഹം ചെയ്യുവാൻ പറഞ്ഞപ്പോൾ, അയാളതു കൂട്ടാക്കിയില്ല. ''കാക്കയെപ്പോലെ കറുത്ത പെണ്ണു്—എനിക്കാപ്പെണ്ണിനെ വേണ്ട വേണ്ട. വടകരയിലെ മാപ്പിളയുടെ കൊപ്പരക്കളത്തിൽ, കാക്കയെ തെളിക്കാൻ പോയിക്കൊള്ളട്ടെ'' എന്നാണു് ഒതേനൻപറഞ്ഞതു്. തനിക്കു വേണ്ടെന്നു പറയുകയല്ലാതെ, കുങ്കിക്കു് ഒരു ജോലി നിർണ്ണയിക്കുവാൻ പോയതു് കടന്ന കൈയായിപ്പോയി. അതിന്നു തക്കതായ ശിക്ഷ കുങ്കി കൊടുക്കുകയും ചെയ്തു. കുളത്തിൽ കുളിക്കുവാനായി പതിനാറു പിണാത്തികളുകമ്പടിയോടുകൂടി കുങ്കിയങ്ങിനെ പോകുകയാണു്.

കുഞ്ഞതികിണ്ണത്തിന്മേൽ താളം—
മേടി
താളത്തിനൊത്തൊരു പാട്ടും
പാടി,

രസിച്ചുംകൊണ്ടു പോകുന്ന പെൺപ്ലാററൂണിന്റെ കമാണ്ടിങ്ങ് ഓഫീസറായി കുങ്കിയെ കണ്ടു് ഒതേനൻ കാമപരവശനാകുന്നു. 'പച്ചമീൻ കണ്ട പരുന്തുപോലെ'യായി ഒതേനൻ എന്നാണു തച്ചോളിപ്പാട്ടുകാരൻ പറയുന്നതു്. കറുത്തവരിലും, അതിസുന്ദരികളുണ്ടാവാമെന്നു്, ഒതേനൻ അന്നാണു മനസ്സിലാക്കിയതു്. ആരാണവളെന്നാരായാനായി, ഒതേനൻ ചാപ്പനെയയക്കുന്നു. ചാപ്പന്നു നല്ല ചെകിട

ത്തടി കിട്ടുംപോലെയുള്ള മറുപടിയാണു കിട്ടുന്നതു്: "വടകരയിൽ കൊപ്പര വിൽക്കുന്ന മാപ്പിളയുടെ, കൊപ്പരക്കളത്തിൽ കാക്കയെ തെളിക്കുവാൻ പോകുന്നവളാണു ഞാൻ"—എന്നുള്ള മറുപടിയുംകൊണ്ടു പതുങ്ങി പതുങ്ങിയാണു ചാപ്പൻ മടങ്ങുന്നതു്. ഇതാണു സംഭവം. ഒടുവിൽ ഒതേനൻ കുങ്കിയെ കല്യാണം കഴിക്കുന്ന കഥയും രസമുണ്ടു്; പക്ഷേ ഇവിടെയതിന്നു സാംഗത്യമില്ലാത്തതുകൊണ്ടു്, വ്യസനസമേതം വിട്ടുകളയേണ്ടിയിരിക്കുന്നു. കറുത്തുപോയാൽ പോയി കാര്യം! എന്നു കരുതുന്ന യുവാക്കളെ കാര്യം മനസ്സിലാക്കുവാൻ മാത്രമാണു് ഇത്രയും വിവരിച്ചതു്. പഞ്ചാബികളുടെ ഇടയിൽ അതിന്നു് ഒരു പ്രമാണമുണ്ടു്: പെണ്ണു കറുത്തിട്ടാണു് എന്നു പറഞ്ഞാൽ ഉടനെ പറയുകയായി:

"കറുപ്പെന്നു പറഞ്ഞു് അവഹേളിക്കാനെന്തുള്ളൂ; മനുഷ്യന്നലങ്കാരമായ തലമുടി കറുത്തിട്ടാണു്. കൃഷ്ണമിഴി കറുത്തിട്ടാണു്, പശ്ചിമമേഘവും, കറുത്തിട്ടാണു്—പിന്നെയെന്താണു കറുപ്പിന്നു കേടു്!" ഇങ്ങിനെയാണു പഞ്ചാബിലുള്ള നാട്ടിൻപുറക്കാർ പറയുന്ന സമാധാനം. ബങ്കാളികൾ പറയുന്ന സമാധാനത്തിൽ കുറച്ചുകൂടി കവിതയുണ്ടു്—കാളോ, ജഗദേർ ആലോ"—എന്നുവെച്ചാൽ "വിശ്വദീപം കൃഷ്ണമാണു്", എന്നാണു് ബങ്കാളിലെ പഴഞ്ചൊല്ലു്. ശ്രീകൃഷ്ണന്റെ വർണ്ണത്തിന്നു ബങ്കാളികൾ ഉജ്ജ്വലശ്യാമം എന്നും പറയും.

## രുചിഭേദങ്ങൾ

കറുത്ത മനുഷ്യരായിരിക്കണം വിഷ്ണുവിന്റെ സ്വരൂപം സങ്കല്പിച്ചതു്. ദക്ഷിണശാന്തസമുദ്രത്തിലെ ചില ദ്വീപുകളിലുള്ളവരെ ക്രിസ്ത്യാനികളാക്കിയപ്പോൾ അവർ വരച്ചുണ്ടാക്കിയ ചിത്രങ്ങളിൽ ചെകുത്താന്റെ നിറം കറുപ്പായിരുന്നില്ല, വെളുപ്പായിരുന്നുവെന്നു റസ്സൽ ഒരു ദിക്കിൽ പറയുന്നുണ്ടു്. കറുപ്പും, വെളുപ്പും, മഞ്ഞയും, തവിട്ടുനിറവും ഒന്നും അല്ല സൌന്ദര്യത്തിന്റെ അളവുകോൽ. അവനവൻ കണ്ടു പരിചയിച്ചതിലാണു് അതു് അധികവും കിടക്കുന്നതു്. ഇന്ത്യാക്കാർക്കു പൂച്ചക്കണ്ണു് ഒരു പുച്ഛമാണെങ്കിലും, വെള്ളക്കാർ സ്ത്രീകൾക്കതു വലിയ കാര്യമാണു്—നമുക്കു മുടി കറുത്തിരിക്കണം; അവർക്കു ചുവപ്പാണധികം പഥ്യം. നാസിക ഉയരമുള്ളവരെ ചീനക്കാർക്കു പരിഹാസമാണു് എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. വിശാലാക്ഷികളെ മംഗോളിയൻ വർഗ്ഗക്കാർക്കു് എന്തായാലും പിടിക്കുമെന്നു തോന്നുന്നില്ല—"വിരിയർ എല്വിൻ" എന്ന പണ്ഡിതൻ പറയുന്നു: "തലമുടി മുഴുവനും ക്ഷൌരം ചെയ്തുകളഞ്ഞ, വിശാല മാർവ്വിടമണഞ്ഞ, ബലമുള്ളവയും, മുളപോലെ ഉരുണ്ടവയും ആയ കയ്യുകളോടുകൂടിയവരെ മാത്രമേ ഒറീസ്സയിലെ പുരുഷന്മാർക്കു കണ്ണിൽ പിടിക്കയുള്ളൂ"വെന്നു്.

"വൻതെന്നലേറുലയുമുല്ലല-
നൽപ്രസൂന
ച്ചാഞ്ചാട്ടമോടു പടവെട്ടുമധീര-
നോട്ടം
മാൻപേടയോടു ഗിരികന്യക-
യഭ്യസിച്ചോ
മാൻപേടതന്നെ ഗിരികന്യ-
യൊടഭ്യസിച്ചോ?"

എന്നു്, അധീരനോട്ടത്തെ ഒരു മഹാകവി പുകഴ്ത്തുമ്പോൾ,

"കൺമുനകൊണ്ടു കടുകു വറു-
ക്കുന്ന
പെണ്ണിനെ കണ്ടാലടങ്ങുമോ-
പുരുഷൻ"

എന്നാണു് ഒരു സരസകവി ചോദിക്കുന്നതു്. നിങ്ങൾക്കു് ഏതുവിധം

# താടിമീശ ആണുങ്ങളുടെ അഴകു്

സി. എം. ജോൺ

> പരിഷ്ക്കാരത്തെയും സൗന്ദര്യത്തെയും നിലനിർത്തുന്നതിനെന്ന ഭാവേനയാണു് ഒരു വലിയ പങ്കു് ആളുകളും മുഖക്ഷൗരം ചെയ്യിച്ചു് സ്ത്രീമുഖം പോലെ തങ്ങളുടെ മുഖങ്ങളെ രൂപപ്പെടുത്തുന്നതു്.....പ്രിയതമയുടെ പ്രതികൂലതയും ചിലർക്കു് ഒരു കാരണമാണു്.

പുരുഷനു താടിമീശയുണ്ടു്. സ്ത്രീക്കു് താടിമീശയില്ല. പക്ഷിമൃഗാദികളിലും ആണിനും പെണ്ണിനും തമ്മിൽ ഇതു സംബന്ധിച്ച പല വ്യത്യാസങ്ങൾ കാണാനുണ്ടു്. ഉദാഹരണമായി ആൺപെൺ സിംഹങ്ങളെയും പൂവൻകോഴി പിടക്കോഴി ഇവയെയും സൂക്ഷിക്കുക. ആൺ സിംഹത്തിന്റെ കുഞ്ചിരോമവും പൂവൻ കോഴിയുടെ പൂവും അങ്കവാലും എത്ര മനോഹരമായിരിക്കുന്നു. പുരുഷനു് തക്ക പ്രായമാകുമ്പോൾ മുഖത്തു മീശ വളർന്നു വരുന്നതു് മേൽപറഞ്ഞപ്രകാരം അഴകുതന്നെയാണു്.

എന്നാൽ പാശ്ചാത്യ പരിഷ്ക്കാരം നിമിത്തം ദിവസേനയോ ഒന്നിടവിട്ട ദിവസമോ മുഖക്ഷൗരം ചെയ്യുക നമ്മുടെയിടയിൽ ഒരു പതിവായിത്തീർന്നിരിക്കയാണു്. മുഖക്ഷൗരം ചെയ്യാതെ ഒരു സദസ്സിൽ പോകുക ആക്ഷേപാർഹമായിട്ടാണു് കണ്ടു വരുന്നതു്. ചെറുപ്പക്കാർക്കു മാത്രമല്ല കവിൾ ഒട്ടിയ വൃദ്ധന്മാർക്കുപോലും ഇതു് ഒരു ദിനകൃത്യമായി തീർന്നിരിക്കുന്നു. ചക്കക്കുരു ചേമ്പുവിത്തു് എന്നിവ ചുരണ്ടുന്നതുപോലെ നമുക്കു് അറിഞ്ഞുകൂടാത്ത ചില പ്രത്യേക ആവശ്യങ്ങൾക്കുവേണ്ടി ഈശ്വര ദത്തമായിരിക്കുന്ന മുഖരോമത്തെ നിർദ്ദയം ഛേദിച്ചു കളയുന്നതു് അധർമ്മമെന്നല്ലാതെ മററു എന്താണു് പറയേണ്ടതു്.

മുൻകാലങ്ങളിൽ കേട്ടിട്ടില്ലാത്ത വിധം പലതരമായ രോഗങ്ങൾ നമ്മുടെ ഇടയിൽ ഇക്കാലത്തു് നടമാടിക്കൊണ്ടാണല്ലോ ഇരിക്കുന്നതു്. ശാസ്ത്രീയമായി പരിശോധിച്ചാൽ മുഖരോമം നമ്മുടെ ശരീരത്തിന്റെ പല പ്രധാന ഭാഗങ്ങൾക്കും തലയിലുള്ള രോമത്തേക്കാൾ കൂടുതൽ ഗുണത്തെ ചെയ്തുകൊണ്ടാണിരിക്കുന്നതു് എന്നു് മനസ്സിലാക്കാം. മെഡിക്കൽ നിഘണ്ടുവിൽ മുഖരോമത്തെപ്പററിയും, കണ്ണും, ശ്വാസകോശം, ഹൃദയം ഇവയ്ക്കു അതിൽനിന്നും സിദ്ധിക്കുന്ന ഗുണങ്ങളെപ്പററിയും വിവരിച്ചിട്ടുണ്ടു്. ആദിമകാലങ്ങളിൽ പട്ടാളക്കാർ മുഖരോമം വളർത്തുക പതിവായിരുന്നു. ശത്രുക്കൾ താടിക്കു പിടിച്ചു ഉലയ്ക്കുമെന്നു ഭയന്നു് മഹാനായ അലക്സാണ്ഡർ പട്ടാളക്കാർ മുഖക്ഷൗരം ചെയ്യിക്കണമെന്നു് കല്പന കൊടുത്തു. ഒരു ശാസ്ത്രീയ നിരീക്ഷകനും കൂടിയായിരുന്ന മുഹമ്മദ് നിബിയുടെ കാലത്തു് സകല മുസ്ലീം പുരുഷന്മാരും താടിമീശ വളർത്തണമെന്നു് നിഷ്ക്കർഷിച്ചിരുന്നു. ഇൻഡ്യയിൽ മാത്രമല്ല ലോകമെങ്ങും രണശൂരതയ്ക്കു ഖ്യാതി സമ്പാദിച്ചിട്ടുള്ള പഞ്ചാബിലെ സിക്കുകാർ മുഖക്ഷൗരം ചെയ്യുന്നവരല്ല. മല്ലനായ ശിംശോന്റെ ജട ഛേദിക്കപ്പെട്ടപ്പോൾ അദ്ദേഹം ശക്തി ക്ഷയിച്ചവനായി തീർന്നു എന്നു് ബൈബിൾ വായിച്ചിട്ടുള്ളവർക്കു് അറിവുള്ളതാണു്. പലതരത്തിലുള്ള രോഗങ്ങളെയും ഉന്മൂലനം ചെയ്യുന്നതിനു് മുഖരോമം അത്യന്താപേക്ഷിതമാണെന്നു ശാസ്ത്രരീത്യാ മനസ്സിലാക്കാം.

പരിഷ്ക്കാരത്തെയും സൗന്ദര്യത്തെയും നിലനിറുത്തുന്നതിനെന്ന ഭാവേനയാണു് ഒരു വലിയ പങ്കു ആളുകളും മുഖക്ഷൗരം ചെയ്യിച്ചു് സ്ത്രീമുഖംപോലെ തങ്ങളുടെ മുഖങ്ങളെ രൂപാന്തരപ്പെടുത്തുന്നതു്. "നാടോടുമ്പോൾ നടുവേ" എന്നുള്ള അനുകരണ ഭ്രമമാണു് മററു പലരേയും ഇതിലേക്കു് പ്രേരി

---

കണ്ണാണു പഥ്യം? പേടിയുള്ള കണ്ണോ, അല്ല പേടിപ്പിക്കുന്ന കണ്ണോ?—രണ്ടാമത്തേതാണു നമ്പ്യാർക്കു് ഇഷ്ടം. ഓരോരുത്തരുടെ അഭിരുചി! അല്ലാതെ എന്തു പറയാൻ!

തവളക്കുഞ്ഞിൻ
കാമുകനൊന്നാൻ
പത്മിനിമാരിൽ
പ്രണയം വരുമോ?

എന്നു തർജ്ജിമ ചെയ്യാവുന്ന ഒരു ഈരടി ഹിന്ദുസ്ഥാനിക്കാർ പാടിക്കേട്ടിട്ടുണ്ടു്. അതാണു ശരി.

(ജ. കെ.)

പ്പിക്കുന്നതു്. മുഖരോമം നീണ്ടാൽ ത്വക്കിനു ഒരു അസുഖം തോന്നൽ, ശുചിത്വമില്ലായ്മ എന്നുള്ള കാരണങ്ങളും പലരിൽനിന്നും കേൾക്കാറുണ്ടു്. പ്രിയതമയുടെ പ്രതികൂലതയും ചിലർക്കു് ഒരു കാരണമാണു്. ഇവയെല്ലാം ഒരുതരം മുടന്തൻ ന്യായങ്ങൾ അല്ലേ?

മുഖത്തു രോമം നീണ്ടുനിൽക്കുന്നതു നമ്മുടെയിടയിൽ യോഗ്യതയോ സൗന്ദര്യമോ അല്ല; നേരെമറിച്ചു വൈരൂപ്യമാണെന്നാണു പലരുടെയുംഅഭിപ്രായം. ഏറിയനാൾ രോമമില്ലാത്ത മുഖങ്ങളാണല്ലോ കണ്ടുപരിചയിച്ചിരിക്കുന്നതു്. വാണ്ടിയിൽ വലത്തുവശം മുണ്ടുടുക്കുന്നതു് നമ്മുടെനാട്ടിൽ ഇടത്തുവശം ഉടുക്കുന്നതുപോലെ വിരൂപമാണു്. മനുഷ്യനു മുഖത്തു രോമമുള്ളതു തന്നെയാണു് സാക്ഷാൽഅഴകു്.

ഇതു് എഴുതുന്നയാൾ 30 വർഷം മുഖരോമം വളർത്തി അതിൽനിന്നുള്ള ഗുണങ്ങൾ അനുഭവിച്ചുകൊണ്ടാണിരിക്കുന്നതു്. എന്തെങ്കിലും അത്യദ്ധ്വാനംചെയ്യാൻ ഇടയായിട്ടുള്ള അവസരങ്ങളിൽ തൽഫലമായി എന്തെങ്കിലും അസുഖങ്ങൾ ഉണ്ടായേക്കുമോ എന്നു് സംശയിച്ചിട്ടുണ്ടെങ്കിലും മുഖരോമത്തോടുകൂടി സുഖമായ ഉറക്കത്തിനുശേഷം പ്രഭാതത്തിൽ നല്ല ആരോഗ്യത്തോടെ ഉണരാൻ സാധിക്കുന്നുണ്ടു്. നെയ്യു് സേവിക്കുന്നതിനെക്കാൾ കൂടുതൽ ഗുണങ്ങൾ യാതൊരു ചെലവുംകൂടാതെ ഈ മുഖരോമങ്ങളിൽനിന്നും നമുക്കുലഭിക്കുന്നതാകുന്നു. ഈ "മുററത്തെമുല്ല" മണമില്ലാത്തതായി പലർക്കും തോന്നിയിരിക്കുന്നതിനാൽ അതിനെ ഛേദിച്ചുകളയാൻ കോടിക്കണക്കിനു രൂപാ വ്യയംചെയ്തു ബ്ലേഡുകൾ വരുത്തുന്നതിനു് ഇൻഡ്യാഗവർമ്മെണ്ടു് വളരെ ബുദ്ധിമുട്ടുന്നുണ്ടു്.

മേൽക്കാണിച്ചിരിക്കുന്ന സംഗതികളുടെ വെളിച്ചത്തിൽ പ്രസ്തുതകാര്യത്തെപ്പററി പരിചിന്തനംചെയ്തു് ഈ ആധുനികകാലത്തു് എവിടെയും വ്യാപിച്ചിരിക്കുന്ന പലവിധ രോഗങ്ങൾക്കും ഒരു പ്രധാനകാരണമായിരിക്കുന്ന മുഖക്ഷൗരം നിറുത്തൽചെയ്തു് നമ്മുടെയും നമ്മുടെ സന്താന പരമ്പരകളുടെയും ആരോഗ്യത്തെനിലനിറുത്തുന്നതിനുള്ള മാർഗ്ഗങ്ങളെ സ്വീകരിച്ചു ഈശ്വരൻ നമുക്കു ദാനം ചെയ്തിരിക്കുന്ന നൈസർഗ്ഗികമായ വദനസുഷമയെ പരിരക്ഷിച്ചുകൊണ്ടു് ആവുന്നിടത്തോളം മററുള്ളവർക്കു് മാതൃകയായി ജീവിക്കുന്നതു് ആശാസ്യമാകുന്നു.

# ബാലമണ്ഡലം

അനുജന്മാരേ അനുജത്തിമാരേ,

നിങ്ങളുടെ ഉത്സാഹത്തിനും ഉഷാറിനും അഭിനന്ദനങ്ങൾ! ഉപന്യാസമത്സരപ്പരീക്ഷയിൽ നിങ്ങളിൽ വളരെപ്പേർ പങ്കെടുത്തിരിക്കുന്നു. നിങ്ങളുടെ ലേഖനങ്ങൾ മുഴുവൻ വായിച്ചുനോക്കി. ഏററവും നന്നായതേതെന്നു നിർണ്ണയിക്കുക എളുപ്പമല്ല. ആവുന്നിടത്തോളം നിഷ്പക്ഷബുദ്ധിയോടും കൗതുകത്തോടും കൂടി കൊച്ചേട്ടൻ അതിനുദ്യമിച്ചുനോക്കട്ടെ.

മലയാളത്തിൽ സാഹിത്യപ്രവർത്തനത്തിലേർപ്പെട്ടിട്ടുള്ളവരിൽ വനിതകൾ വളരെ കുറവാണു് എന്നുള്ളതു് ഒരു പച്ചപ്പരമാർത്ഥം മാത്രമാണു്. വിരലിലെണ്ണാവുന്നത്രപേരേ ആ വഴിക്കു പരിശ്രമിച്ചു വിജയിച്ചിട്ടുള്ളു. പരിശ്രമിച്ചുനോക്കുന്നവർ തന്നെയും താരതമ്യേന ചുരുക്കം. ബുദ്ധിയുടെ പ്രവർത്തനത്തിനും പ്രാധാന്യമുള്ള ഈ കലാശാഖയിൽ എന്തുകൊണ്ടു നമ്മുടെ സഹോദരിമാർ പുരുഷന്മാരുടെ അത്രതന്നെ ശ്രദ്ധ ചെലുത്തുന്നില്ല എന്നു പലപ്പോഴും ഈ കൊച്ചേട്ടനു തോന്നിയിട്ടുണ്ടു്. എന്നാൽ ഇതാ, ഇളംതലമുറയിൽ കാററു മറിച്ചു വീശാൻ തുടങ്ങുകയാണോ എന്നു സംശയിക്കേണ്ടി വന്നിരിക്കുന്നു. നമ്മുടെ ഉപന്യാസമത്സരത്തിലെ ഒന്നാംസമ്മാനം കരസ്ഥമാക്കുന്നതു് ഒരു സഹോദരിയാണു്—വിലാസിനി.

വിലാസിനിയുടെ ലേഖനത്തെപ്പററി പറയുമ്പോൾ ആദ്യം പറയാനുള്ളതു് അതെഴുതി അയച്ചതിലുള്ള വെടിപ്പിനെപ്പററിയാണു്. നല്ല കയ്യക്ഷരത്തിൽ, തെററില്ലാതെ വൃത്തിയിൽ എഴുതുക എന്നതുതന്നെ, ഉപന്യാസരചനയുടെ കാര്യത്തിൽ അത്യന്തം പ്രധാനമായ ഒന്നാണു്; ഒരുപന്യാസമെഴുതുക എന്നുവെച്ചാൽ, ഒരു പ്രത്യേകവിഷയത്തെ സംബന്ധിച്ചു നമ്മുടെ ഉള്ളിലുള്ള കുറെ അറിവുകളും അഭിപ്രായങ്ങളും ക്രമപ്പെടുത്തി നല്ല ഭാഷയിൽ അന്യർക്കു മനസ്സിലാകത്തക്കവണ്ണം വിവരിക്കുക എന്നതാണല്ലോ. വിഷയത്തിന്റെ വിവിധ വശങ്ങളെ വിശകലനം ചെയ്തു്, അടുക്കും ചിട്ടയും വരുത്തി ആവിഷ്കരി

ക്കണം. ആ അവിഷ്ക്കരണത്തിൽ ഉപയോഗിക്കുന്ന ഭാഷ ശുദ്ധവും സുന്ദരവുമായിരിക്കണം. അതെഴുതുന്ന കയ്യക്ഷരവും അതുപോലെ തന്നെ വടിവും വ്യക്തതയും ഉള്ളതായിരിക്കണം. ആ കയ്യെഴുത്തിന്റെ കാര്യം മുതൽക്കു നിർണ്ണയിക്കാം ഉപന്യാസം അന്യർക്കു കാര്യം മനസ്സിലാക്കത്തക്കവണ്ണം വിജയകരമാകുന്നുണ്ടോ ഇല്ലയോ എന്നു്.

നമ്മുടെ സഹോദരിക്കു് ഒരു അദ്ധ്യാപികയാകുവാനാണു് ആഗ്രഹം.

തനിക്കു കവിതാവാസനയോ മറ്റൊ ഇല്ലായ്കയാൽ ആ നിലയ്ക്കുയരാൻകഴിയിന്നില്ലെന്നാണു് ഒന്നാം സമ്മാനക്കാരിയുടെ വിഷാദം. എന്നാൽ രണ്ടാം സമ്മാനക്കാരൻ ആർ. നാരായണപിള്ള കവിതയോടു് ഒരു കൈനോക്കിക്കളയാം എന്നു് തീർച്ചപ്പെടുത്തിയിട്ടുള്ള ആളാണു്. നല്ലതു്, നാരായണപിള്ളേ, അങ്ങനെയൊരു ചങ്കുറപ്പു വേണം ചില കാര്യങ്ങളിൽ വിജയിച്ചു പോരാൻ.

വേറെയും പല സഹോദരീ സഹോദരന്മാരും ഉപന്യാസങ്ങൾ അയച്ചു തന്നിട്ടുണ്ടു്. എല്ലാററിനെ കുറിച്ചും പറയാൻ ഇവിടെ സ്ഥലം പോരാ. ഇത്തവണ സമ്മാനം കിട്ടിയില്ലെന്നുവെച്ചു് അവരാരും നിരാശപ്പെടരുതു്. മൽസര പരീക്ഷയാവുമ്പോൾ എല്ലാവർക്കും സമ്മാനം കിട്ടുകയില്ലല്ലോ. ഇനിയും എഴുതു. ഇനിയും ചില മൽസര പരീക്ഷകൾ നമുക്കു നടത്തണം. ചെറുകഥാമത്സരത്തിന്റെ വിവരങ്ങൾ അടുത്ത ലക്കത്തിൽ പ്രസിദ്ധപ്പെടുത്തും.

വിലാസിനിക്കും നാരായണപിള്ളക്കുമുള്ള സമ്മാനങ്ങൾ അവർക്കു് നേരിട്ടയച്ചുകൊടുക്കുന്നതാണു്. നാമെല്ലാവരും അവരെ അഭിനന്ദിക്കുക!

കൊച്ചേട്ടൻ,
“അരുണ”
കോട്ടയം
(തിരുവിതാംകൂർ–കൊച്ചി

ഡിസംബർ 5-ാം തീയതി പ്രദർശനം ആരംഭിക്കുന്നു.

ജിയോ പ്രൊഡക്ഷൻസ്

# അൽഫോൻസ

(മലയാളം)

സിസ്റ്റർ അൽഫോൻസായുടെ സഹായത്താൽ അത്ഭുതകരമായി രോഗശാന്തി പ്രാപിച്ച ഒരു യുവതിയുടെ യാതന നിറഞ്ഞതും സംഭവബഹുലവുമായ കഥ

സുപ്രസിദ്ധ തമിഴ്-തെലുങ്ക് നടനായ ശ്രീ. വി. നാഗയ്യായുടെ പ്രാർത്ഥനാഗാനാലാപരംഗം ഏവരേയും ഹഠാദാകർഷിക്കും.

ഡയറക്ഷൻ:-
ഒ. ജോസ് തോട്ടാൻ.

ഗാനങ്ങൾ:-
അഭയദേവ്,
എൻ.എക്സ്.
കുര്യൻ
ബി. എ. ബി. എൽ.

പിന്നണിസംഗീതം:-
പി. ലീല, ജാനമ്മ,
മോത്തി, കോമള.
ബേബി ജോസ്

സ്റ്റുഡിയോ:-
സിറ്റാഡൽ.



**GEO RELEASE.**

Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press, Kottayam.